ശ്രീ

# ഭൂതനാഥഗീത




വ്യാഖ്യാതാവ്

സാഹിത്യരത്നം, വിദ്വാൻ

**കുറുമള്ളൂർ നാരായണപിള്ള**


[വില 1 ക.]




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

അയ്യപ്പസേവാസംഘം പ്രസിദ്ധീകരണം No. 11.

ശ്രീ

# ഭൂതനാഥഗീത

## സവ്യാഖ്യാനം



വ്യാഖ്യാതാവ്

**സാഹിത്യരത്നം**

വിദ്വാൻ കുരുമള്ളൂർ നാരായണപിള്ള

ഏററുമാനൂർ.

ഭൂതനാഥഗീത

ഒന്നാം പതിപ്പ് (മലയാളം)

വ്യാഖ്യാതാവ്

സാഹിത്യരത്നം, വിദ്വാൻ, കുറുമള്ളൂർ നാരായണപിള്ള.

അവതാരിക

കവിതിലകൻ, വടക്കുംകൂർ രാജരാജവർമ്മരാജാ

പ്രസാധകന്മാർ

അയ്യപ്പസേവാസംഘം, തിരുവനന്തപുരം.

പകർപ്പവകാശം

വ്യാഖ്യാതാവിനു്

ഒന്നാം പതിപ്പ്

കോപ്പി 1000.

അച്ചടി:

കമലാലയാ പ്രിന്റിംഗ് വർക്ക്സ്.

തിരുവനന്തപുരം.

1962.

## ഭൂതനാഥഗീത

# വിഷയാനുക്രമണിക

# ശാസ്ത്ര ഗായത്രി



ഓം ശ്രീ ഭൂതനാഥായ വിദ്മഹേ
ഭവപുത്രായ ധീമഹി
തന്നഃ ശാസ്താ പ്രചോദയാത്.

# മുഖവുര

ശ്രീ ഭൂതനാഥായ നമഃ

ശ്രീ ഭൂതനാഥഗീത, ഭൂതനാഥോപാഖ്യാനം എന്ന ഗ്രന്ഥത്തിൽ ഉൾപ്പെട്ടതാണ്. ഭൂതനാഥസ്വാമിയുടെ കഥകൾ പതിനഞ്ചദ്ധ്യായങ്ങളായി ഈ ഗ്രന്ഥത്തിൽ സവിസ്തരം പ്രതിപാദിച്ചിരിക്കുന്നു. ഇതിൽ ഏഴുമുതൽ ഒമ്പതുവരെയുള്ള അദ്ധ്യായഭാഗങ്ങളിൽ ഗീത അടങ്ങിയിരിക്കുന്നു. "ഭൂതനാഥസർവ്വസ്വം" എന്ന ഗ്രന്ഥം ഞാൻ എഴുതിക്കൊണ്ടിരുന്ന സന്ദർഭത്തിൽ ഭൂതനാഥോപാഖ്യാനം പരിശോധിക്കാനിടയായി. അപ്പോഴാണ് ഈ ഗീത കാണുവാൻ കഴിഞ്ഞതു്. സർവ്വസ്വത്തിൽ ഗീതയെപ്പററി ഞാൻ സൂചിപ്പിച്ചിട്ടുണ്ടു്. ഭൂതനാഥോപാഖ്യാനം കിളിപ്പാട്ടിന്റെ പ്രസാധകനും ഭക്തനും ആയ ശ്രീ പ്ലാവട കൃഷ്ണൻനായരിൽനിന്നാണ് എനിക്കു് ആ മൂലഗ്രന്ഥം ലഭിച്ചതു്. ഗീതാപദ്യങ്ങൾ മാത്രം പ്രത്യേകം എടുത്തു് അർത്ഥവിവരണം നൽകി പ്രകാശിപ്പിക്കുകയാണെങ്കിൽ ഭക്തജനങ്ങൾക്കു് അതു കൂടുതൽ പ്രയോജനപ്പെടുമെന്നു അന്നുതന്നെ തോന്നിയിരുന്നു. തൽഫലമായി എഴുതിയിരുന്ന ലഘുവ്യാഖ്യാനം വേണ്ട പരിഷ്കാരങ്ങൾ വരുത്തി പ്രസിദ്ധീകരിക്കുന്നതാണ് ഈ ഭൂതനാഥഗീത.

ധർമ്മശാസ്താവിൽ ജനങ്ങൾക്കു് ഭക്തിവിശ്വാസങ്ങൾ അഭൂതപൂർവ്വമാംവിധം ഇക്കാലത്തു് വർദ്ധിച്ചുകൊണ്ടിരിക്കുന്നു. ശബരിമല, അച്ചൻകോവിൽ, ആര്യങ്കാവു്, കുളത്തൂപ്പുഴ മുതലായി സഹ്യപർവതസാമീപ്യമുള്ള കേരളത്തിലെ മുഖ്യശാസ്തൃക്ഷേത്രങ്ങളിൽ ദർശനഭജനാദികൾക്കായി ആണ്ടുതോറും എത്തിക്കൂടുന്ന ഭക്തജനങ്ങളുടെ പ്രവാഹം ഈ പരമാർത്ഥത്തെ വ്യക്തമാക്കുകയാണു ചെയ്യുന്നതു്. ഭൂതനാഥ കഥകളെപ്പററി പ്രതിപാദിക്കുന്ന ഒട്ടുവളരെ ഗ്രന്ഥങ്ങൾ ആണ്ടുതോറും ഉണ്ടായിക്കൊണ്ടി

രിക്കുന്നുണ്ട്. ഭക്തജനങ്ങളെ സംബന്ധിച്ചിടത്തോളം ആവക ഗ്രന്ഥങ്ങളിൽ മിക്കവയും സഫലങ്ങളായിരിക്കാണുന്നില്ല. ആകയാൽ ധർമ്മശാസ്താവിൽ ഭക്തി വർദ്ധിക്കത്തക്കവണ്ണമുള്ള ഗ്രന്ഥങ്ങൾ ഇനിയും ധാരാളമായി ഉണ്ടാകേണ്ടതായിട്ടാണിരിക്കുന്നത്. ഈ പരിതഃസ്ഥിതിയിൽ ഭൂതനാഥഗീതയുടെ ആവിഷ്കരണം അസ്ഥാനത്താകാനിടയില്ലെന്നു കരുതുന്നു.

ഭക്തനായ ഒരു പാണ്ഡ്യരാജാവിന്* ശ്രീ ഭൂതനാഥസ്വാമി നൽകുന്ന തത്വോപദേശമാണ് ഇതിലെ പ്രതിപാദ്യവിഷയം. പണ്ട് പരമഭാഗവതനും സന്താനകാമനും ആയ "രാജശേഖരൻ" എന്ന പാണ്ഡ്യരാജാവിനു ജന്മാന്തരസുകൃതപരിപാകത്താൽ അദ്ദേഹത്തിന്റെ ആരാധനാമൂർത്തിയായ ധർമ്മശാസ്താവു് ശിശുരൂപത്തിൽ ദർശനം നൽകി. താരകബ്രഹ്മം സഗുണാവസ്ഥയെ പ്രാപിച്ച് ദേവകാര്യാർത്ഥമായി മാനുഷരൂപം സ്വീകരിച്ച ആ ദേവൻ രാജാവിനു പുത്രഭാവത്തിലും ദാസഭാവത്തിലും വർത്തിച്ചു. അവതാരകാര്യങ്ങൾ നിർവഹിച്ചശേഷം യഥാകാലം ഭക്തനായ രാജാവിന് കർമ്മനാശത്തിനുവേണ്ട തത്വോപദേശങ്ങൾ നൽകി അനുഗ്രഹിച്ചു. മാത്രമല്ല ഭഗവാന്റെ വിശ്വരൂപം ദർശിക്കുന്നതിനുള്ള സൗഭാഗ്യവും നൽകി. ആ തത്വോപദേശങ്ങളാണ് ഭൂതനാഥഗീത.

"ശ്രീഭൂതനാഥ ഗീതേതി നാമ്നാ നളിനലോചന,
ഭൂതലേ ലോകോപകാരായ ഭവിഷ്യതി ന സംശയഃ"

"ഭൂതനാഥഗീത" എന്നപേരിൽ ഈ ഗീത ലോകോപകാരമായി ഭവിക്കുമെന്നു ആശംസ്യഭാഷിതമുള്ളതായി ഭൂതനാഥോപാഖ്യാനത്തിൽ കാണുന്നു.

---

* ശാസ്തൃദർശനം ലഭിച്ച പാണ്ഡ്യരാജാവിന്റെ വംശജരത്രേ പന്തളരാജാക്കന്മാർ. അവർ കേരളത്തിൽവന്നു താമസമാക്കി. പാണ്ഡ്യരുടെ ഇടം പാണ്ഡ്യസ്ഥലം. പാണ്ഡ്യസ്ഥലം പാന്ത്യളം പന്തളം, ഇങ്ങനെ രൂപവ്യത്യാസം പ്രാപിച്ചുണ്ടായതാണത്രേ "പന്തളം" എന്നു ചിലർ അഭിപ്രായപ്പെടുന്നു.

ഈ ലഘുഗീതയിൽ വേദാന്തതത്വങ്ങളെ ലളിതമായി പ്രതിപാദിച്ചിരിക്കുന്നു. ബ്രഹ്മലക്ഷണയോഗം, ബ്രഹ്മജ്ഞാനയോഗം, ഗുണത്രയയോഗം, തത്വവിജ്ഞാനയോഗം, കൎമ്മവിഭാഗയോഗം, ഭക്തിവിഭാഗയോഗം, കൎമ്മാകൎമ്മയോഗം, വർണ്ണവിഭാഗയോഗം എന്നിങ്ങനെ എട്ടദ്ധ്യായങ്ങളായി ഇതു് വിഭാഗിക്കപ്പെട്ടിരിക്കുന്നു. മൂലഗ്രന്ഥത്തിൽനിന്നും ഗീതാശ്ലോകങ്ങൾമാത്രം പ്രത്യേകം എടുത്തു് സൗകൎയ്യത്തിനുവേണ്ടി അദ്ധ്യായവിഭജനം ചെയ്തു് ഓരോന്നിലേയും മുഖ്യമായ പ്രതിപാദ്യവിഷയം ആസ്പദമാക്കി മേൽ സൂചിപ്പിച്ചവിധം നാമകല്പനം ചെയ്യുകയാണു് ഞാൻ ഇതിൽ ചെയ്തിട്ടുള്ളതു്. എനിക്കു പരിശോധിക്കാൻ കഴിഞ്ഞിട്ടുള്ള മൂലഗ്രന്ഥത്തിന്റെ കൈയെഴുത്തു കോപ്പികൾ പഴക്കംചെന്നവയും ഒട്ടധികം അസ്പഷ്ടാക്ഷരങ്ങളും അപപാഠങ്ങളും നിറഞ്ഞവയും ആയിരുന്നു. അവ ശരിയാക്കുന്നതിനുള്ള എന്റെ ശ്രമത്തിൽ കുറച്ചെങ്കിലും സഹായമായതു് എനിക്കു് പന്തളത്തുനിന്നും ലഭിച്ച ഒരു ഗ്രന്ഥമാണു്. പ്രാരംഭത്തിൽ ചേൎത്തിരിക്കുന്ന കേശാദിപാദസ്തവം അതിൽ ഉള്ളതാകുന്നു.

വാക്കുകൾകൊണ്ടു് വർണ്ണിച്ചു് വ്യക്തമാക്കാവുന്നതോ ഉപദേശിച്ചു ഫലിപ്പിക്കാവുന്നതോ ആയ ഒന്നല്ലല്ലോ ബ്രഹ്മം. ബ്രഹ്മം ഈശ്വരൻതന്നെയാണു്. ബ്രഹ്മതത്വവിചാരം, പ്രപഞ്ചോല്പത്തി, സൃഷ്ടിക്രമം, സൽഗുരുലാഭം, ഗുണത്രയം, ആത്മജ്ഞാനലാഭഫലം, ഭക്തിസ്വരൂപലക്ഷണം മായാവികാരം, തുടങ്ങിയുള്ള അനേകം കാൎയ്യങ്ങൾ ഓരോ അദ്ധ്യായത്തിലും ചൎച്ചാവിഷയങ്ങളാക്കപ്പെട്ടിരിക്കുന്നു. കരുണാപൂർണ്ണനും ഭക്തരക്ഷൈകദീക്ഷാപരനും ആയ ഭഗവാൻ ധൎമ്മശാസ്താവു് തന്റെ ഭക്തനു നൽകുന്ന തത്വോപദേശപരമ്പരകളാണു് ഈ അഷ്ടാദ്ധ്യായിയായ ഗീത എന്നതു് ഇതിന്റെ പ്രത്യേകതയാണു്.

ജനിച്ചും മരിച്ചും ജീവിച്ചും പലതരത്തിൽ ദുഃഖം അനുഭവിക്കുന്ന ഓരോ ജീവനും ദുഃഖശമനത്തിനുള്ള മാൎഗ്ഗങ്ങൾ ആരാഞ്ഞുകൊണ്ടാണിരിക്കുന്നതു്. വിവേകമുള്ളവർ പുനരാവൎത്തി

രഹിതമായ സംസാരമോചനത്തെ കാംക്ഷിക്കുന്നു. ഇതു് എളുപ്പം നേടാവുന്ന ഒന്നല്ലല്ലോ. ഈശ്വരചിന്തയാണു് ഇതിനു സഹായമായമാർഗ്ഗം. ഈശ്വരചിന്തമൂലം മനഃശാന്തി ലഭിക്കുന്നു. ഈശ്വരനിൽ മനസ്സു നിറുത്തുവാനുള്ള മുഖ്യോപായം ഭക്തി ഒന്നുതന്നെ. സംസാരദുഃഖത്തിൽനിന്നും മോചനം നേടുവാൻ ഭക്തി സഹായിക്കുന്നു. ഭക്തികൊണ്ടു സംസാരദുഃഖത്തെ ജയിക്കാമെന്നു സിദ്ധഗ്രന്ഥങ്ങൾ വ്യക്തമായി ഉപദേശിക്കുന്നു. "മാമുപേത്യതുകൌന്തേയ, പുനർജ്ജന്മ ന വിദ്യതേ" എന്നു ഭഗവാൻ അരുളിച്ചെയ്യുന്നുണ്ടല്ലോ. ഭക്തിയുടെ മഹിമ വിവരിക്കുക എളുപ്പമല്ല.

ഈശ്വരസാക്ഷാൽക്കാരം നേടുന്നതിനു് ജ്ഞാനയോഗം കർമ്മയോഗം ഭക്തിയോഗം ഈ മൂന്നു മാർഗ്ഗങ്ങളാണല്ലോ പ്രധാനമായുള്ളതു്. അതിൽ മററു രണ്ടുയോഗങ്ങളേക്കാൾ ഭക്തിയോഗത്തിനു മഹാത്മാക്കൾ പ്രാധാന്യം കൽപ്പിച്ചു കാണുന്നുണ്ടു്.

"ഏവം ഭ്രുതതയാ ഹി ഭക്ത്യഭിഹിതോ
യോഗഃ സ യോഗദ്വയാൽ
കർമ്മജ്ഞാനമയാദ് ഭൃശോത്തമ തരോ
യോഗീശ്വരൈർഗ്ഗീയതേ"

എന്നു് നാരായണീയത്തിൽ പ്രസ്താവിച്ചിരിക്കുന്നതിന്റെ സാരം കർമ്മജ്ഞാനയോഗങ്ങളേക്കാൾ ഭക്തിയോഗത്തിനു മഹിമയേറുമെന്നുള്ളതാണല്ലോ. മാത്രമല്ല, "കലൌതുകേവലാ ഭക്തിർബ്രഹ്മസായൂജ്യകാരിണീ" എന്നും ആചാര്യർ പറഞ്ഞുകാണുന്നു. ഏതുവിധം നോക്കിയാലും മുക്തിലാഭത്തിനു ഭക്തി മുഖ്യമാണെന്നു കാണാം.

അന്തഃകരണത്തെ ഭക്ത്യുൻമുഖമാക്കി ധർമ്മശാസ്താവിന്റെ കാരുണ്യലാഭത്തിനു വേണ്ടി തീർത്ഥാടനഭജനാദികൾ നടത്തുന്ന ആസ്തിക്യബുദ്ധികൾക്കു ഭഗവൽഭക്തി വർദ്ധിക്കുന്നതിനു് ഈ ഗ്രന്ഥം അൽപ്പമെങ്കിലും സഹായിക്കുമെങ്കിൽ ഞാൻ കൃതാർത്ഥനായി.

ഈ ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണത്തിൽ എന്നെ ആത്മാർത്ഥമായി സഹായിച്ചിട്ടുള്ള മഹാത്മാക്കളോടു ഞാൻ ഏററവും കൃതജ്ഞതയുള്ളവനാണ്. അനേകം ജോലിത്തിരക്കുകളുടെയിടയ്ക്കു് ഇതിന്റെ സംസ്കരണത്തിനു നിഷ്കർഷാപൂർവം വേണ്ട ഉപദേശങ്ങൾ തന്നു് എന്നെ സഹായിച്ച സഹൃദയനും പ്രശസ്ത പണ്ഡിതനും ആയ കോട്ടയം സി. എം. എസ്സ്. കാളേജ് സംസ്കൃതലക്ചറർ മഹോപാദ്ധ്യായ കെ. നാരായണപ്പിഷാരോടി (റിട്ട: പാലസ് ട്യൂട്ടർ) അവർകളോടു് എനിക്കുള്ള കടപ്പാടു് സീമാതീതമാകുന്നു. ഗ്രന്ഥങ്ങൾ അയച്ചുതന്നും മററും എന്റെ ബഹുമാന്യസുഹൃത്തായ പന്തളം വി. ജി. കേരളവർമ്മ തമ്പുരാൻ ബി. എ. എനിക്കു ചെയ്തുതന്നിട്ടുള്ള സഹായങ്ങൾ വളരെയാണ്.

എന്റെ അപേക്ഷയനുസരിച്ചു് സസന്തോഷം ഈ കൃതി പരിശോധിച്ചുനോക്കി അവതാരിക എഴുതിത്തന്നു് എന്നെ അനുഗ്രഹിച്ച കവിതിലകൻ വടക്കുംകൂർ രാജരാജവർമ്മരാജാ അവർകളോടു് എനിക്കുള്ള കൃതജ്ഞത അപാരമാണ്.

ഈ മഹാശയന്മാരുടെ അനുഗ്രഹാശിസ്സുകൾക്കു മുമ്പിൽ ഞാൻ പ്രണാമം ചെയ്തുകൊണ്ടു് ഈ ലഘുഗ്രന്ഥം മഹാജനസമക്ഷം കാഴ്ചവച്ചുകൊള്ളുന്നു.

എന്നു്,

| കുറുമള്ളൂർ<br>15—5—62 | } | വ്യാഖ്യാതാവ്<br>കുറുമള്ളൂർ നാരായണപിള്ള. |
|---|---|---|

# അവതാരിക

വിശ്വവിശ്രുതമായ ഭഗവദ്ഗീതയ്ക്കുശേഷം അതിന്റെ ശാഖയിൽ അനേകം ഗ്രന്ഥങ്ങൾ നിർമ്മിക്കപ്പെട്ടിട്ടുണ്ട്. മഹാഭാരതത്തിൽതന്നെ അനേകം ഗീതകൾ അന്തർഭവിക്കുന്നു എന്നു വ്യക്തമാണല്ലോ. അവയ്ക്കൊന്നിനും ഭഗവദ്ഗീതയുടെ മേന്മയില്ല. എങ്കിലും അദ്ധ്യാത്മവിദ്യയാണ് അവയുടെ അടിസ്ഥാനം. അതിനോട് കൈവന്നിരിക്കുന്ന ബന്ധത്തിന്റെ സ്വഭാവം അനുസരിച്ച് ഇതരശാസ്ത്രതത്വങ്ങളും അവയിൽ പ്രതിപാദിതങ്ങളായിട്ടുണ്ട്. അവയിൽ ചിലതെല്ലാം ഭഗവദ്ഗീതയുടെ അച്ചിൽ വാർത്തവയാണ്. ഇപ്രകാരം പ്രസിദ്ധമായ ഗീതാശാഖയിൽ നിർമ്മിതമായ ഗ്രന്ഥമാണ് ഭൂതനാഥഗീത. അതു് ഭൂതനാഥോപാഖ്യാനത്തിൽ അന്തർഭവിക്കുന്ന ഒരു ഭാഗമാകുന്നു. ശ്രീ ശാസ്തൃമാഹാത്മ്യ പ്രതിപാദകമായ ഈ ഉപാഖ്യാനം പറയത്തക്ക പഴക്കമുള്ള ഒരു ഗ്രന്ഥമാണെന്നു തോന്നുന്നില്ല. അയ്യപ്പഭക്തന്മാർക്ക് എന്നു വേണ്ട ധർമ്മകർമ്മങ്ങൾ അറിയുവാൻ ആഗ്രഹിക്കുന്നവർക്കെല്ലാം അത്യന്തം ഹിതമായ ഒരു ശാസ്ത്രമാണു ഭൂതനാഥഗീത. [illegible] ഭാഷാവ്യാഖ്യാനം ഇല്ലാതെയിരുന്ന കുറവു് [illegible]. ബഹുഗ്രന്ഥകർത്താവും പണ്ഡിതനും ഭക്തനും കവിവര്യനും ആയ കുറുമള്ളൂർ നാരായണപിള്ളയുടെ ഈ വ്യാഖ്യാനം ആ കുറവിനെ തൃപ്തികരമായ വിധം പരിഹരിച്ചിരിക്കുന്നു. കേരളീയർക്ക് ഈ ഗ്രന്ഥം വിലയേറിയ സംഭാവനയാണ്.

ബ്രഹ്മലക്ഷണയോഗം മുതലായി എട്ടധ്യായങ്ങൾ ഭൂതനാഥഗീതയിൽ ഉണ്ട്. ഭഗവദ്ഗീതയിൽ അന്തർഭവിക്കുന്ന വിഷയങ്ങൾ ഒട്ടെല്ലാം ഈ ഗ്രന്ഥത്തിലും ഉൾക്കൊള്ളുന്നുണ്ടെന്നു

പറയാം. ശ്രീകൃഷ്ണഭഗവാൻ അൎജ്ജുനനു ചെയ്യുന്ന ഉപദേശമാണല്ലോ ഭഗവദ്ഗീത. ശ്രീശാസ്താവു പാണ്ഡ്യരാജാവിനു ചെയ്യുന്ന ആത്മവിദ്യോപദേശമാണു ഭൂതനാഥഗീത. ഇക്കാൎയ്യത്തിൽ രണ്ടു ശാസ്ത്രങ്ങൾക്കും സാമ്യം ഉണ്ടു്. അദ്ധ്യാത്മവിദ്യാപ്രധാനങ്ങളാണു് രണ്ടു ഗ്രന്ഥങ്ങളും എന്നും പറയാം. വ്യാഖ്യാനസഹായം കൂടാതെ സാധാരണജനങ്ങൾക്കു ഭാവം ഗ്രഹിക്കുന്നതിനു് ബുദ്ധിമുട്ടുള്ള ഭാഗങ്ങൾ ഭൂതനാഥഗീതയിൽ ഉണ്ടു്. അവയുടെയെല്ലാം ആശയം വിശദമാക്കുന്ന കാൎയ്യത്തിൽ വ്യാഖ്യാതാവു പ്രത്യേകം ശ്രദ്ധവച്ചിട്ടുണ്ടു്. അതു സഫലവുമായിരിക്കുന്നു. പാണ്ഡിത്യം പ്രകടിപ്പിച്ചു മെച്ചം നേടണമെന്ന ആഗ്രഹം നിശ്ശേഷം വൎജ്ജിച്ചു്, വായനക്കാൎക്കു മൂലാശയം സുഗ്രഹമാകണമെന്ന ഉദ്ദേശത്തെ മുൻനിറുത്തിയാണു ഭൂതനാഥഗീതയുടെ വ്യാഖ്യാനം രചിച്ചിരിക്കുന്നതു്. അതുകൊണ്ടു് അതു വിശേഷേണ ശ്ലാഘ്യമായി ഭവിച്ചിരിക്കുന്നു. മുൻപു് "ഭൂതനാഥസൎവ്വസ്വം" മുതലായി പല ഗ്രന്ഥങ്ങളും നിൎമ്മിച്ചു പഴക്കം നേടിയ ഒരു തൂലികയുടെ സൌരഭ്യം വ്യാഖ്യാനത്തിൽ സൎവ്വത്ര പരിലസിക്കുന്നതായി അനുഭവപ്പെടുന്നു.

"കൃതപാതു പഞ്ചീകരണം" (അദ്ധ്യായം 3, ശ്ലോകം 10.) "തദപാനിസന്തിനവതിഃ" (അദ്ധ്യായം 4. ശ്ലോകം 1.) ഇത്യാദി പല പദ്യങ്ങളുടെയും വ്യാഖ്യാനം, വ്യാഖ്യാതാവിൻെറ ഗ്രന്ഥപരിചയസമ്പത്തിനെയും പ്രതിപാദനപാടവത്തെയും വെളിപ്പെടുത്തുന്നതാണു്. സാധാരണക്കാരായ വായനക്കാൎക്കു് ഏതദ്വിധമായ വ്യാഖ്യാനത്തെ ആശ്രയിക്കാതെ മൂലത്തിൻെറ ഭാവം ശരിയായി ഗ്രഹിക്കാവുന്നതല്ല. ശ്രീ നാരായണപിള്ളയുടെ വ്യാഖ്യാനം എത്രത്തോളം ഉപകാരമുള്ള ഒന്നാണെന്നു ഈ സംഗതി തെളിയിക്കുന്നു. ഭൂതനാഥഗീതപോലെയുള്ള ഗ്രന്ഥങ്ങൾക്കു വ്യാഖ്യാനം എഴുതുന്ന ഒരാളിനു പാണ്ഡിത്യം മാത്രം ഉണ്ടായിരുന്നാൽ പോരാ, ഭക്തിയും വേണം. വ്യാഖ്യാതാ

വായ നാരായണപിള്ളക്കു് അത്ര തികച്ചും ഉണ്ടു്. അതു കൊണ്ടാണു വ്യാഖ്യാനം ഇത്രമാത്രം പ്രശംസനീയമായിബ്ഭവിച്ചതെന്നു് അഭിപ്രായപ്പെടണം.

ഭൂതനാഥഗീതയ്ക്കു് ഇപ്രകാരം വിശിഷ്ടമായ ഒരു വ്യാഖ്യാനം നിർമ്മിച്ചു ഭക്തജനങ്ങൾക്കു പരമോപകാരംചെയ്ത ശ്രീ നാരായണപിള്ളക്കു് മേൽക്കുമേൽ സർവ്വവിധ ശ്രേയസ്സുകളും സംഭവിക്കുന്നതിനു ഭഗവാൻ ഭൂതനാഥൻ അനുഗ്രഹിക്കുമെന്നാണു് എന്റെ വിശ്വാസം. ഈ ഗ്രന്ഥത്തിനു സമുചിതങ്ങളായ സഹോദരങ്ങൾ ഉണ്ടാകുമാറാകട്ടെ.

എന്നു്,

ഗ്രന്ഥകർത്താവിന്റെ അഭ്യുദയാശംസി,

1137 വൃശ്ചികം 22 വഴ്ക്കും 

**കവിതിലകൻ,**

വടക്കുംകൂർ, രാജരാജവർമ്മരാജാ.

(സാഹിത്യരത്നം, വിദ്യാഭൂഷണം.)

—:*:O:*:—

# ശരണാഞ്ജലി

മാർത്താണ്ഡകോടി സദൃശോജ്ജ്വല

ദീപ്ത ഗാത്രം

ആർത്താർത്തി ഭഞ്ജനകരാർദ്ര

ദൃഗബ്ജയുഗ്മം

ഭക്താവലീകലുഷതാഹര

ബദ്ധദീക്ഷം

ശാസ്താരമിഷ്ടവരദം ശരണം

ഗതോഽസ്മി.

# കേശാദിപാദസ്തോത്രം

—:*:0:*:—

ശ്രീവിഷ്ണുഹരരൂപായ താരകബ്രഹ്മരൂപിണേ
സദാനന്ദസ്വരൂപായ ഭക്തിവേദ്യായതേ നമഃ 1

മാണിക്യരത്നമകുടം നീലകുഞ്ചിത മൂർദ്ധജം
പഞ്ചമീചന്ദ്ര സംക്രീഡാകാരിഫാലാക്ഷി ഭസ്മകം 2

പഞ്ചബാണധനുർവ്വല്ലീ ചില്ലീയുഗളശോഭിതം
ധ്യാതൃലോകമനഃപീഡാദ്വാരരോധക ദർശനം 3

കാരുണ്യാമൃതസമ്പൂർണ്ണദീർഘാപാംഗക ലോചനം
ബന്ധൂകകുസുമശ്രേഷ്ഠബന്ധുരോഷ്ഠാധര ദ്യുതിം 4

നാസികാതിലപുഷ്പശ്രീഗണ്ഡബിംബിത കുണ്ഡലം
ഇന്ദ്രനീലധരോദഞ്ചൽ ചന്ദ്രബിംബനിഭാനനം 5

ചന്ദ്രികാ വിശദസ്നിഗ്ദ്ധമന്ദഹാസാതി സുന്ദരം
ഹാരപംക്തിവിതാനശ്രീഹാരക ദ്വിജകുഡ്മളം 6

സമകർണ്ണദ്വയന്യസ്തമീനകുണ്ഡലമണ്ഡിതം
രമ്യമാരതകോത്ഭാസി ശംഖ ശ്രീകണ്ഠ സംയുതം 7

വിസ്തൃതോരസ്ഥലഭ്രാജൽ ശസ്തമൗക്തിക മാലികം
കൌസ്തുഭശ്രീ രത്നമാലാ വനമാലാ വിഭൂഷിതം 8

വിലസദ്രുദ്രാക്ഷ സമ്മിശ്ര തുളസീ മാലികാഞ്ചിതം
നാഗയജ്ഞോപവീതൈകവാമാംസം ശോകനാശനം 9

ആജാനുദീർഘവിലസദഷ്ടഹസ്തായുധാവലിം
ശംഖാരിശൂലശസ്ത്രീഷുഖഡ്ഗ ചർമ്മധനുർവ്വരാൻ 10

ഭക്തസഞ്ചയരാഗാദി വിഷരിത്യൈ ദധതം കിമു
അശ്വത്ഥപത്രദൌൎഗ്ഗത്യകാരി ചാരുദരോജ്വലം 11

നിരന്തര സമുൽഗച്ഛദ്രോമരാജിം ച ബിഭ്രതം
സ്വമാഹാത്മ്യപ്രകടന പുരാണാൎത്ഥ ലിപിവ്രജം 12

നീലമാണിക്യരത്നശ്രീ കാഞ്ചീബദ്ധാസിതാംബരം
രംഭാന്തരമഹാശോകദായകോരു ദ്വയാഞ്ചിതം 13

ഭവാബ്ധിമഗ്നഭക്താന്തൎമ്മന്ദരോദ്ധാര കൂൎമ്മവൽ
പാദാഗ്രം പാദസേവൈവ ശ്രേയോ ഹേതുരിതിസ്ഫുടം 14

കഥയന്തൌ നൂപുരൌ ച ദധതം നഖരാണി ച
അനന്തോപിചവക്തും ത്വാമനലം കിന്നു മാദൃശഃ 15

അവിദിത്വാ ഭവത്തത്വം വൎണ്ണിതം യന്മയേശ്വര
തൽക്ഷമ്യതാം ഭഗവതാ രക്ഷരക്ഷകൃപാ നിധേ. 16

അഷ്ടബാഹ്വഷ്ടശസ്ത്രൌഘമഷ്ടദിഗ്വ്യാപ്തതേജസം
വൃഷ്ടികാലഘനാഭം ച ഹൃഷ്ടപുഷ്ടം നമാമി തം 17

രമേശോമേശഹൃത്സാര
രമണീയ ഗുണാകര
രക്ഷ നഃ കരുണാപൂര
രഞ്ജിതശ്രീ ദ്ദശേശ്വര. 18

---

# ധ്യാനശ്ലോകങ്ങൾ

"കൽഹാരോജ്ജ്വല നീലകുന്തളഭരം
 കാളാംബുദശ്യാമളം
കർപ്പൂരാകലിതാഭിരാമ വപുഷം
 കാന്തേന്ദു ബിംബാനനം
ശ്രീദണ്ഡാങ്കുശപാശ ശൂലവിലസൽ
 പാണിം മദാന്ധദ്വിപാ-
രൂഢം ശത്രു വിമർദ്ദനം ഹൃദിമഹാ
 ശാസ്താരമാദ്യം ഭജേ." 1

"ആരൂഢഃ പ്രൗഢവേഗപ്രവിജിതപവനം
 തുംഗതുംഗം തുരംഗം
ചേലം നീലം വസാനഃ കരതല വിലസൽ
 കാണ്ഡകോദണ്ഡ ദണ്ഡഃ
രാഗദ്വേഷാദിനാനാ വിധമൃഗപടലീ
 ഭീതികൃൽ ഭൂതഭർത്താ
കുർവ്വന്നാഖേടലീലാം പരിലസതു മനഃ
 കാനനേ മാമകീനേ." 2

"സ്നിഗ്ദ്ധാരാളവിസാരി കുന്തളഭരം
 സിംഹാസനാദ്ധ്യാസിനം
സ്ഫൂർജ്ജൽ പത്രസുക്ലൃപ്തകുണ്ഡലമഥേ-
 ഷ്വിഷ്വാസഭൃദ്ദോര്യുഗം
നീലക്ഷൌമവസം നവീന ജലദ-
 ശ്യാമം പ്രഭാസത്യക-
സ്ഫായൽ പാർശ്വയുഗം സുരക്തസകലാ-
 കല്പം സ്മരേദാര്യകം." 3

# വന്ദനശ്ലോകങ്ങൾ

(ഓം)

നമസ്തേ സാൎവ്വശക്തായ
നിത്യായപരമാത്മനേ
പുരുഷായാദിബീജായ
പരേശായ നമോ നമഃ. 1

തസ്മൈ നമോ ഭഗവതേ
നിൎവ്വാണസുഖദായിനേ
സൎവപാപാപഹായാൎത്ത-
താതായാനന്ദമൂൎത്തയേ. 2

ഭൂരികാരുണ്യയുക്തായ
നിത്യായപരമാത്മനേ
ക്ഷേത്രജ്ഞായ നമസ്തുഭ്യം
സൎവ്വാധാരായ സാക്ഷിണേ. 3

ആനന്ദരൂപിണം ശാന്തം
ഘോരസംസാരതാരകം
സൃഷ്ടിസ്ഥിത്യന്തരൂപം തം
ശാസ്താരം പ്രണതോസ്മ്യഹം. 4

നമഃ പരായഗോപ്ത്രേऽസ്തു
താരകബ്രഹ്മരൂപിണേ
ആൎത്താതായ ദേവായ
ഭൂതനാഥായതേ നമഃ. 5

ശ്രീ ഭൂതനാഥായ നമഃ

ശ്രീ

# ഭൂതനാഥഗീത

---

## ഭാഷാവ്യാഖ്യാനം

**നമസ്തുഭ്യം ഭഗവതേ സർവ്വവ്യാപാര സാക്ഷിണേ**
**അവികാരായ നിത്യായ ഭൂതാനാം പതയേനമഃ.**

## പ്രഥമോദ്ധ്യായഃ

**ഭഗവാനുവാച.**

ജന്മമൃത്യാദി ദുഃഖാനാം
നാശനായ മഹീപതേ!
കർമ്മണോ നാശനം മുഖ്യം
തദുപായം നിശമ്യതാം.

**ഭഗവാൻ പറഞ്ഞു:—**

അല്ലയോ രാജാവേ! ജനനമരണാദികളായ ദുഃഖങ്ങൾ ഇല്ലാതാക്കുന്നതിനു മുഖ്യമായ മാർഗ്ഗം കർമ്മങ്ങളെ നശിപ്പിക്കുകയാണ്. അതുകൊണ്ട് ആയതിലേയ്ക്കുള്ള ഉപായം അങ്ങ് കേട്ടുകൊള്ളുക.

ഭക്തിപാരവശനായ രാജാവിനോട്—പാണ്ഡ്യരാജാവിനോട്—ആവശ്യമുള്ള വരം ചോദിച്ചുകൊള്ളുവാൻ കരുണാശീതളസ്വാന്തനായ—ഭൂതനാഥസ്വാമി കല്പിച്ചരുളി. രാജാവാകട്ടെ ഇങ്ങനെ പറഞ്ഞു.

"ജന്മമൃത്യുവിനാശാൎത്ഥം മമ ദേഹി വരം വിഭോ
പുനഃ സംപ്രാൎത്ഥയേഽഹം ത്വാം രക്ഷിതും ചമദനാ്യയം
സന്തതം വസമദ്രാജ്യേദയയാ ജഗദീശ്വര!
ത്വദ്വിനാ നാസ്തിമേ വാഞ്ഛാത്വത്തഃ സൈരഭിസൂദന."

ജന്മമൃത്യുക്കളുടെ നാശത്തിനും, രാജവംശരക്ഷണത്തിനുംവേണ്ടി ഭഗവാൻ സ്വന്തം രാജ്യത്തിൽ വാണരുളണം. അല്ലാതെ മററൊന്നും ആഗ്രഹിക്കുന്നില്ല. ഭഗവാൻ കല്പിച്ചതുകൊണ്ടു മാത്രം രണ്ടു വരങ്ങൾ ഇങ്ങനെ അപേക്ഷിക്കുന്നു എന്നേയുള്ളു. അങ്ങയുടെ കാരുണ്യം ഉള്ളപ്പോൾ അതിൽ കവിഞ്ഞു് മററെന്താണു എനിക്കു വേണ്ടതു്.

രാജാവിന്റെ ഈ പ്രകാരമുള്ള അപേക്ഷ സശ്രദ്ധം ശ്രവിച്ചശേഷം, ജന്മമരണദുഃഖങ്ങളെ നശിപ്പിക്കുവാനുള്ള ഉപായം അരുളിച്ചെയ്തു.

2. ഭക്ഷണേന വിനാ രാജൻ ക്ഷുന്നാശം ത്വ യഥാ തഥാ
കൎമ്മനാശം വിനാജന്മ നാശമിച്ഛതി ഭ്രൂതലേ.

അല്ലയോ രാജാവേ! ഭക്ഷിക്കാതെതന്നെ വിശപ്പു ശമിപ്പിക്കണമെന്നു വിചാരിക്കുന്നതുപോലെയാണു കൎമ്മനാശം സംഭവിക്കാതെ ലോകത്തിൽ ജന്മനാശം വരണമെന്നു വിചാരിക്കുന്നതു്.

കൎമ്മങ്ങൾ നിശ്ശേഷം അററല്ലാതെ ജന്മത്തിനു് അറുതി സംഭവിക്കുന്നതല്ല എന്നു സാരം

3. കൎമ്മജന്മനി സംലീനം മാധുൎയ്യം സുഗുളേയഥാ
ലീയതേചേദ്യസ്യ ചിത്തം ബ്രഹ്മണ്യപി മഹാമതേ
തസ്യകൎമ്മാണിനശ്യന്തി വിദ്ധി പാൎത്ഥിവസത്തമ.

ഹേ! രാജശ്രേഷ്ഠ, ശക്കരയിൽനിന്നു മാധുൎയ്യം പ്രത്യേകം വേർതിരിക്കാൻ പാടില്ലാത്തവണ്ണം എപ്രകാരം ലീനമായിരിക്കുന്നുവോ അപ്രകാരം ജന്മകൎമ്മങ്ങൾ സമ്മിശ്രമായാണിരിക്കുന്നതു്.

ആരുടെ ചിത്തമാണോ ബ്രഹ്മത്തിൽ ചേൎന്നു ലയിക്കുന്നതു് അവ
ൻെറ കൎമ്മങ്ങൾ നശിച്ചുപോകുന്നു എന്നു് അങ്ങു് അറിഞ്ഞാലും.

4. യഃ കരോതി ച സൽക്കൎമ്മ നിഷ്കാമമനസാ വിഭോ
ലോകാനാമുപകാരായ തസ്യ കൎമ്മ ഭവിഷ്യതി.

നിഷ്കാമബുദ്ധിയോടുകൂടി അതായതു് സ്വാൎത്ഥഫലചിന്തയി
ല്ലാതെ സൽക്കൎമ്മം ആരുചെയ്യുന്നുവോ അവൻെറ കൎമ്മം ലോക
ങ്ങൾക്കു് ഉപകാരത്തിനായിത്തീരും. "ന കുര്യാൽ നിഷ്ഫലം
കൎമ്മ" എന്ന വാക്യം അനുസരിച്ചു് ഫലേച്ഛകൂടാതെ കൎമ്മം
ചെയ്യരുതു് എന്ന നിഷേധവാക്യമിരിക്കെ കാമമില്ലാതെ കൎമ്മം
ചെയ്യണം എന്നു പറഞ്ഞാൽ ശരിയോ എന്നു പൂൎവപക്ഷമു
ണ്ടാകാം. അതിനു സമാധാനം; ഇവിടത്തെ കാമം, സ്വാൎത്ഥ
ഫലേച്ഛയെന്ന അൎത്ഥത്തിലാണു വിവക്ഷിച്ചിരിക്കുന്നതു്.

## സൂത ഉവാച

5. ഭഗവദ്വചനം ശ്രുത്വാ പപ്രച്ഛ ച പുനൎന്നൃപഃ

## സൂതൻ പറഞ്ഞു

ഭഗവാൻെറ ഇപ്രകാരമുള്ള വാക്കുകൾ കേട്ടിട്ടു രാജാവു് വീണ്ടും
ചോദിച്ചു.

## രാജോവാച

6. ബ്രഹ്മണോ ലക്ഷണം കിം വാ കഥം-
തസ്മിംശ്ച മാനസം
ലീയതേ മാൎഗ്ഗമപ്യേവ വദ വാരിജലോചന.

## രാജാവു പറഞ്ഞു

അല്ലയോ, വാരിജലോചനനായ ഭഗവാനേ! ബ്രഹ്മത്തിനുള്ള
ലക്ഷണം എന്താണു്? ബ്രഹ്മത്തിൽ മനസ്സു ലയിക്കാനുള്ള മാൎഗ്ഗ
മെന്താണു്? അവിടുന്നു് ഇപ്പോൾതന്നെ അതു് ഉപദേശിച്ചു
തരണം.

**ഭഗവാനുവാച**

7. ആദിമദ്ധ്യാന്തരഹിതം സ്വയം ജ്യോതിഃ-
പരാൽപരം
അവ്യയം നിർഗ്ഗുണം രാജൻ കാലദേശാദി വർജ്ജിതം.

8. ചിദ്ഘനം നിത്യമാനന്ദം തൽഭിന്നം-
നാസ്തിവസ്തു ഭോ
അസിതത്വമഹം തച്ചേത്യാ മ്നായഃപരികീർത്തിതഃ

**ഭഗവാൻ പറഞ്ഞു**

രാജാവേ! ബ്രഹ്മം എന്നതു് ആദിമദ്ധ്യാന്തങ്ങൾ ഇല്ലാത്തതും സ്വയം പ്രകാശം ഉള്ളതും പ്രപഞ്ചത്തിന്നു് അവിഷയമായതും നാശമില്ലാത്തതും നിർഗ്ഗുണമായിട്ടുള്ളതും കാലദേശവസ്തുഭേദങ്ങളില്ലാത്തതും ചിദ്ഘനവും നിത്യവും ആനന്ദവും ആയിട്ടുള്ളതും ആകുന്നു. അതൊന്നല്ലാതെ മറ്റൊരുവസ്തു വേറെ ഇല്ല. അങ്ങും ഞാനും എല്ലാംതന്നെ ആ ബ്രഹ്മം ആകുന്നു. എന്നാണ വേദം ഉൽഘോഷിക്കുന്നതു്.

9. ഏകന്തു ബ്രഹ്മനാന്യച്ചേൽ കഥം നാനാത്വസംഭവ
ഏവംചേൽ ശങ്കിതോസിത്വം ദൃഷ്ടാന്തം-
വദാമ്യഹം.

ബ്രഹ്മമാകട്ടെ, ഒന്നുമാത്രമേയുള്ളു. വേറെയൊന്നില്ലതാനും. "ആസ്ഥിതിക്കു് നാനാത്വം എങ്ങനെ സംഭവിച്ചു" എന്നുള്ള ശങ്കയുണ്ടെങ്കിൽ ദൃഷ്ടാന്തംകൊണ്ടു് അതു പറഞ്ഞുതരാം.

10. രുക്മേണ നിർമ്മിതം ചാപി കങ്കണം-
കിങ്കിണീഗണഃ
അംഗുലീയം നൂപുരം ച ശൃണു ഭൂമി വലാന്തക!

11. കങ്കണാദീനി നാമാനി കല്പിതാനി ജനൈസ്തദാ
പശ്യന്തി ചേൽ സൂക്ഷ്മബുദ്ധ്യാ-
കങ്കണാദിഷു വൈജനാഃ.

12. സ്വൎണ്ണമേവച പശ്യന്തി നാന്യത്ത്‌ നരപാലക!
ദ്രവം കൃതാപി പശ്യന്തി താനി ഭൂപ തഥാ വിധം.

13. പ്രകല്പ്യന്തേ ച നാമാനി തേഷാം ച —
ജനമണ്ഡലൈഃ
സൂക്ഷ്മം തച്ചിന്തയത്വം ഹി കാൎയ്യം കാൎയ്യവിശാരദ.
തദ്വൽ ഭവതി നാനാത്വം ബ്രഹ്മണോ —
മായയാ വിഭോ.

അല്ലയോ ഭൂമീന്ദ്ര! ഭവാൻ കേട്ടുകൊള്ളുക. വള, കിങ്ങിണി, മോതിരം, ചിലമ്പ്‌ മുതലായവ സ്വൎണ്ണംകൊണ്ടുണ്ടാക്കിയതാണെന്ന്‌ ഇരുന്നാലും അവയ്ക്കു കങ്കണം തുടങ്ങിയ നാമങ്ങൾ ജനങ്ങളാൽ കല്പിക്കപ്പെട്ടിട്ടുള്ളതുകളാണ്‌. സൂക്ഷ്മതയോടുകൂടി നോക്കിയാൽ സ്വൎണ്ണമല്ലാതെ മറ്റൊന്നും അവയിൽ കാണുന്നില്ല. അവ ഉരുക്കി നോക്കിയാലും സ്വൎണ്ണമായിത്തന്നെ കാണുന്നു. അവയ്ക്കു ജനങ്ങളാൽ പേരുകൾ കല്പിക്കപ്പെടുന്നു എന്നേയുള്ളു. അതുപോലെ, മായകൊണ്ടു ബ്രഹ്മത്തിനു നാനാത്വം സംഭവിക്കുന്നു എന്നുള്ള സംഗതി കാൎയ്യവിചാരസാമൎത്ഥ്യമുള്ള അങ്ങു വേണ്ടവണ്ണം ആലോചിച്ചുനോക്കി ഗ്രഹിക്കുക.

### സൂത ഉവാച

14. തദാപപ്രച്ഛ ഭൂപാലോ മണികണ്ഠം ജഗദ്ഗുരും.

### സൂതൻ പറഞ്ഞു

അപ്പോൾ ജഗൽഗുരുവായ മണികണ്ഠനോടു്‌ രാജാവു ചോദിച്ചു.

### രാജോവാച

15. ബ്രഹ്മൈവൈകം പരം തത്വം നാന്യൽ
ഭവതി കിഞ്ചന
ഇതി ത്വയേരിതം ദേവ! മായാ ചാസ്തീതി
ചത്വയാ.

16. കഥ്യതേതോ ഭവതസ്വാമിൻ–
പൂർവ്വാപര വിരോധിനാ
കഥം ഭവന്തി വിദുഷാമദ്വൈതതേ ച സമ്മതിഃ

**രാജാവു പറഞ്ഞു**

അല്ലയോ ദേവ! "ബ്രഹ്മം ഏകം തന്നെ. മററു വസ്തുക്കൾ ഒന്നും തന്നെയില്ല നിശ്ചയം" എന്നു കല്പിച്ചുവല്ലോ. എന്നാൽ പിന്നെ മായ ഉണ്ടെന്നും അവിടുന്നു പറയുന്നു. ഈ പ്രസ്താവത്തിൽ നിന്നും പൂർവാപരവൈരുദ്ധ്യം സംഭവിക്കുകയില്ലേ. ആ സ്ഥിതിക്കു അദ്വൈത തത്വത്തിൽ വിദ്വൽ സമ്മതം എങ്ങനെയുണ്ടാകും? ഇതിൽനിന്നും അദ്വൈതബ്രഹ്മഭ്രാന്തി സംഭവിക്കുവാൻ എളുപ്പമില്ലയോ? എന്നു താൽപ്പര്യം.

17. കഥം കുതസ്സമുൽപ്പന്നാ സാ മായാ സകലേശ്വര
തസ്യാഃ കഥം ച ഭവതി സംയോഗോ–
ബ്രഹ്മണി പ്രഭോ.

ദേഹ! സകലേശ്വരനായ സ്വാമി, ആ മായ എങ്ങനേ എവിടെ ഉണ്ടായി. അതിനു ബ്രഹ്മത്തിനോടു ചേർച്ച സംഭവിച്ചതെങ്ങനെയാണു്.

**ഭഗവാനുവാച**

18. ആദിഹീനാ/ജ്ഞാനപൂർണ്ണാമായാ കർമ്മമയീ നൃപ!
ശുദ്ധാ ഘടതി സാബ്രഹ്മണ്യപിനോഘടതേധ്രുവം.

രാജാവേ, മായ ആദിഹീനയും അജ്ഞാനപൂർണ്ണയും കർമ്മസ്വരൂപിണിയും ആണു്. ശുദ്ധയായ അതു ബ്രഹ്മത്തിൽ ഒട്ടിയും ഒട്ടാതെയും സദാ നിൽക്കുന്നു.

19. അനാദിത്വം ച മായായാ–
ബ്രഹ്മണശ്ചാപി വർത്തതേ
മായാ വിനശ്യതി ദ്ധ്രുവം നഹിബ്രഹ്മ വിനശ്യതി.

മായ ബ്രഹ്മം ഇതു രണ്ടിനും അനാദിത്വമുണ്ടു്. എന്നാൽ മായ നിശ്ചയമായും നശിക്കും. ബ്രഹ്മം ഒരിക്കലും നശിക്കുകയില്ല. മായയും ബ്രഹ്മവും അനാദിയാണു്. എന്നാൻ മായ നാശമുള്ളതും ബ്രഹ്മം നാശമില്ലാത്തതും ആണെന്നു ഭാവം.

20. തസ്മാദദ്വൈത സിദ്ധിശ്ച നൃപതേഭവതി പ്രഭോ
അദ്വിതീയം പരഞ്ചൈകം ബ്രഹ്മേതി-
ധരണീപതേ.

21. സമ്മതം തച്ചസർവ്വൈശ്ച വേദൈശ്ച-
പരികീർത്തിതം
ബ്രഹ്മാംശാസ്സന്തി ജീവാശ്ച-
ദൃശ്യവസ്തുനി ച പ്രഭോ.

അതിനാൽ—മായയ്ക്കു നാശമുണ്ടു് എന്നതിനാൽ—അദ്വിതീയവും പരമവും ഏകവുമാണു് ബ്രഹ്മം എന്ന അദ്വൈത സിദ്ധി ബ്രഹ്മത്തിൽ ഭവിക്കുന്നു. സർവ്വവേദങ്ങളിലും ഇതു സമ്മതപൂർവ്വം കീർത്തിക്കപ്പെട്ടിരിക്കുന്നു. പ്രപഞ്ചത്തിൽ കാണപ്പെടുന്ന വസ്തുക്കളിൽ ബ്രഹ്മാംശങ്ങളായിട്ടു ജീവസമൂഹവും ഭവിക്കുന്നു.

22. യാബുദ്ധിരഹമേവം ച ദേഹിനാം ഹൃദിവർത്തതേ
സാബുദ്ധിരസ്തി സാ മായാ തയാ-
ഹീനോ ന ദേഹഭൃൽ.

ശരീരികളുടെ ഹൃദയത്തിൽ "ഞാൻ" എന്ന ഒരു ബുദ്ധി വർത്തിക്കുന്നു. "അഹംബുദ്ധി" എന്ന ആ ഒന്നുതന്നെയാണു് ആ മായ എന്നതു്. ആ മായയോടുകൂടാത്തവൻ ദേഹഭൃത്തേ അല്ല.

ജീവൻമുക്തൻ ദേഹഭൃത്താണെങ്കിലും ദേഹാഭിമാനം ഇല്ലാത്തതുകൊണ്ടു ഈ ആശയത്തിനു വൈരുദ്ധ്യമില്ലെന്നു കാണുക.

23. സാ വികാരമയീ മായാ വസ്തു ബുദ്ധ്യസ്വനാസ്തിച
അഹം ദുഃഖീസുഖീത്യേവം യാ ഹന്താ-
പരിവർത്തതേ.

വികാരമയിയായ മായ എന്നൊരു വസ്തു ഉള്ളതേയല്ല എന്നു ഗ്രഹിച്ചുകൊള്ളുക. "ഞാൻ സുഖി" "ഞാൻ ദുഃഖി" എന്നിങ്ങനെയുള്ളതായ അഹന്ത എല്ലാവരിലും നിറഞ്ഞിരിക്കുന്നുണ്ടു്.

24. ആദിഹീനാ തു സാഹന്താ മായേതി പരികീർത്തിതാ
മമ ഹസ്തോമമ സുതോ മമാം ഘ്രിരിതി വാക്യതഃ

25. ചിന്തിതം ചേൽ സൂക്ഷ്മതത്വം-
വസ്തുനാസ്ത്യഹമിത്യപി
ബോദ്ധ്യം ത്വമേവശക്നോഷി-
സാമായേതി ച സാമ്പ്രതം.

ആദിയില്ലായ്മയോടുകൂടിയ ആ—അഹങ്കാരബുദ്ധി—മുൻപറഞ്ഞ ആ അഹന്തതന്നെ—മായ എന്നു പ്രകീർത്തിക്കപ്പെടുന്നു. എന്റെ കൈയ്; എന്റെ പുത്രൻ; എന്റെ പാദം എന്നിങ്ങനെയുള്ള വാക്യങ്ങളിൽനിന്നു സൂക്ഷ്മ തത്വത്തെപ്പററി ആലോചിച്ചു നോക്കിയാൽ "അഹം" എന്നൊന്നില്ല; അതു മായതന്നെ; എന്നു മനസ്സിലാക്കുവാൻ അങ്ങു് ശക്തനാകുന്നു.

അഹം എന്ന പ്രതീതി തന്നെയാണു വസ്തു. ഇതു സർവ്വത്ര സർവ്വദാ വ്യാപിച്ചിരിക്കുന്നു. എന്നാൽ അഹന്ത വേഷസാമ്യമുണ്ടെങ്കിലും ഭ്രാന്തിമൂലകമായതിനാൽ മായയാണു്.

26. സാവികാരമയീ മായാപരേബ്രഹ്മണി നിർമ്മലേ
സ്പൃശന്ത്യപി സ്വഭാവാച്ച നസ്പൃശന്തീ-
മഹീപതേ.

ഹേ രാജശ്രേഷ്ഠ! വികാരസ്വഭാവമുള്ള ആ മായ നിർമ്മലമായിട്ടുള്ള ബ്രഹ്മത്തിൽ സ്വഭാവാൽതന്നെ—മായാസ്വഭാവം ഹേതുവായിട്ടു്—പററിയും പററാതെയും ആണു് നിൽക്കുന്നതു്.

27. തൽപ്രകാരന്തു വക്ഷ്യാമി സാവധാനമനാഃ ശൃണു.
നിക്ഷിപ്തം ചേദ്രാഗപുഷ്പമത്സ്യസ്ഫാടിക ഭാജനേ.

28. ഭവിഷ്യതി ച തൽപാത്രം രാഗവച്ചമഹീപതേ!.
പുഷ്പേസമുദ്ധൃതേപാത്രാദ്രാഗോനാസ്തിഹി ഭാജനേ.

അതിൻെറ സമ്പ്രദായത്തെ പറഞ്ഞുതരാം. സൂക്ഷ്മബുദ്ധിയോടു കൂടി അവിടന്നു കേട്ടുകൊള്ളുക. പരിശുദ്ധമായ സ്ഫടികപ്പാത്രത്തിൽ ചുവന്നപുഷ്പം വയ്ക്കുന്നതായാൽ ആ പാത്രം ചുവപ്പുനിറമുള്ളതാകും. രാജാവേ! ആ പുഷ്പം പാത്രത്തിൽനിന്നും എടുത്താൽ പിന്നെ അതിൽ (പാത്രത്തിൽ) ചുവപ്പ് ഉണ്ടായിരിക്കുന്നതല്ലല്ലൊ.

29. സാമായാ ഘടതേ തദ്വൽ-
പരേബ്രഹ്മണി പാർത്ഥിവ,
ഏകസ്മിന്നണുമാത്രേ ബീജേവടതരോർന്നൃപ!

30. കോടിശസ്സന്തിതരവോഹ്യവ്യക്താശ്ച യഥാതഥാ
മായായാം കർമ്മബീജാനിവർത്തന്തേ രാജപുംഗവ!

ഹേ രാജശ്രേഷ്ഠ! അതുപോലെ—മുൻദൃഷ്ടാന്തത്താൽ സൂചിതമായ വിധത്തിൽ—ആ മായ ബ്രഹ്മത്തിൽ ചേർന്നുനിൽക്കും. അരയാലിൻെറ അണു മാത്രമായുള്ള ഒരു ബീജത്തിൽ (വിത്തിൽ) കോടിക്കണക്കിനുള്ള വൃക്ഷങ്ങൾ എപ്രകാരമാണോ അവ്യക്തമായി സ്ഥിതിചെയ്യുന്നതു് അതിൻവണ്ണം മായയിൽ കർമ്മബീജങ്ങൾ വർത്തിക്കുന്നു.

31. സൃഷ്ടികാലേ പഞ്ചഭൂതൈഃ -
യുക്താഃതാനി ച സത്വരം
ശരീരിണോഭവിഷ്യന്തികർമ്മവജ്ജീവ സംയുതാഃ

ആ കർമ്മബീജങ്ങളാകട്ടെ, സൃഷ്ടികാലത്തു പഞ്ചഭൂതങ്ങളോടുകൂടി യോജിച്ച് കർമ്മത്തിനൊത്തു ജീവനോടുകൂടി ശരീരികളായിത്തീരുന്നു.

ഓരോ കർമ്മത്തിൽനിന്നും ഓരോ സംസ്കാരം ജനിക്കുന്നുണ്ടു്. ഈ സംസ്കാരവിശേഷങ്ങളാണ് ആത്മഫലങ്ങളായി പിൽക്കാലത്തു സുഖദുഃഖ രൂപമായ ഫലത്തെ ദാനംചെയ്യുന്നതു്.

ശ്രീ ഭൂതനാഥഗീത ബ്രഹ്മലക്ഷണയോഗം എന്ന
ഒന്നാം അദ്ധ്യായം സമാപ്തം.

ശ്രീ ഭൂതനാഥായ നമഃ

# ദ്വിതീയോദ്ധ്യായഃ

### ഭഗവാനുവാച.

2. മായാവൃതം തദാ ബ്രഹ്മ വിരാഡ്രൂപേണവർത്തതേ
അഹമേവ വിരാഡ്രൂപീ ഭൂയഃ ശൃണു മഹാമതേ.

### ഭഗവാൻ പറഞ്ഞു

മായയാൽ മറയപ്പെട്ടതായ ബ്രഹ്മം അപ്പോൾ വിരാഡ്പുരുഷരൂപത്തിൽ സ്ഥിതിചെയ്യുന്നു. ആ വിരാഡ്രൂപം ഞാൻതന്നെയാണ്. ഇനിയും അങ്ങു കേട്ടുകൊള്ളുക.

2. പുനസ്തേ മത്ത സ്ത്രിഗുണാസ്തേഭ്യശ്ചാഥ ത്രിമൂർത്തയഃ
സൃഷ്ടിസ്ഥിത്യന്ത കർത്താരോ സംഭവന്തി—
ധരാപതേ.

എങ്കൽനിന്നു പിന്നീട് സത്വരജസ്തമോ ഗുണങ്ങളും അനന്തരം അതിൽനിന്നും സൃഷ്ടിസ്ഥിതി സംഹാരകർത്താക്കളായ ത്രിമൂർത്തികളും സംഭവിക്കുന്നു.

3. ശുദ്ധേ ബ്രഹ്മണി ചിത്തം ച—
ഘടയേദിതി ജന്മ ച
വിനശ്യതീതി, വേദേഷു ഭൂയോ ഭൂയോ—
വദന്ത്യതോ.

4. കർമ്മം വാദം ച മാർഗ്ഗോപി നാസ്തി നൂനം—
നരാധിപ!
ബ്രഹ്മണോ മായയാ സംഗം കഥം—
സംഭവതീതി ച.

5. വിചിന്ത്യ രാജശാർദ്ദൂല! വൃഥാ ചിത്തഭ്രമാദരം
മനോലയോമഹാംശ്ചേഷ്ഠഃ—
കരണീയസ്തു ബ്രഹ്മണി-

സംശുദ്ധമായ ബ്രഹ്മത്തിൽ ചിത്തത്തെ ചേർത്തുനിർത്തിയാൽ പിന്നെ ജന്മം സംഭവിക്കുന്നതല്ല, എന്നുവേദങ്ങളിൽ ആവർത്തിച്ചാവർത്തിച്ചു പറയുന്നു. ആകയാൽ അല്ലയോ രാജാവേ, ആതേക്കുറിച്ചു വാദിക്കുന്നതിനും നിശ്ചയമായി വഴിയുമില്ല. ബ്രഹ്മത്തിനു മായയോടെങ്ങനെയാണു ചേർച്ചയുണ്ടാകുന്നതു് എന്നും മററും വിചിന്തനംചെയ്തു വൃഥാ മനസ്സിനെ ഭ്രമിപ്പിക്കുന്നതിനേക്കാൾ ഭേദം ബ്രഹ്മത്തിൽ മനോലയം ഉണ്ടാകുകയാണു ശ്രേഷ്ഠമായിട്ടുള്ളതു്. അതു സാധിക്കുന്നതിനു ശ്രമിക്കുകയാണു വേണ്ടതു്.

6. യസ്ത്വഗാധേ മഹാകൂപേ പതിതോ ഭ്രാന്ത്യപോത്തമ!
തസ്മാദാരോഹണോപായമവിചിന്ത്യ സമൂഢധീഃ

7. തത്ര സ്ഥിതഃ ചിന്തയേച്ചേൽ—
കൂപസ്യോത്ഭവകാരണം
കഥം തീരഞ്ച സമ്പ്രാപ്തും ശക്തഃ—
സ ഭവതിപ്രഭോ.

രാജശ്രേഷ്ഠ! ഒരുവൻ അഗാധമയമായ (വളരെതാഴ്ചയുള്ളതായ) കിണററിൽ വീണു എന്നിരിക്കട്ടെ. അതിൽനിന്നും കയറുവാനുള്ള വഴി എന്താണെന്നു വിചിന്തനംചെയ്യാതെ മൂഢബുദ്ധിയായ അവൻ അവിടെ കിടന്നുകൊണ്ടു കിണററിൻെറ ഉത്ഭവകാരണം ചിന്തിക്കുകയാണെങ്കൽ കരയ്ക്കെത്തിച്ചേരുവാൻ എങ്ങനെ ശക്തനായി ഭവിക്കും.

ബ്രഹ്മസാക്ഷാൽക്കാരമുണ്ടാകുന്നതിനുവേണ്ടി ശ്രമിക്കുകയാണു ശ്രേഷ്ഠമായിട്ടുള്ളതെന്നു ഭാവം.

8. സമ്യഗേതജ്ജ്ഞം പരംബ്രഹ്മകാര്യം
സൽഗുരുസേവനം
നോ ചേൽകാണാവുഭൌ സ്പൃഷ്ട്വാ ദന്തിനം-
തൌ ചവാദിനൌ
ബഭ്രുവതുർയ്യഥാ രാജൻ തഥാ വൈ
സംഭവിഷ്യതി.

പരബ്രഹ്മത്തെക്കുറിച്ച വേണ്ടവണ്ണം അറിയുന്നതിന ഗുരുലാഭം ആവശ്യമാണ്. അല്ലാഞ്ഞിൽ, രണ്ടു കുരുടന്മാർ കൂടി ആനയെ തപ്പിനോക്കിയിട്ട അതിന്റെ ആകൃതിയെക്കുറിച്ച് അവർ പരസ്പരം വാദിച്ചതുപോലെ ആയിത്തീരും.

ബ്രഹ്മജ്ഞാനം ലഭിക്കുന്നതിന ഗുരുലാഭം ആവശ്യമാണ്. അല്ലാഞ്ഞിൽ [illegible] ബ്രഹ്മജ്ഞാനം ലഭിക്കാൻ തരമാകാതെ മാന[illegible]പ്പെടുമെന്ന ഭാവം.

9. പുരാന്ധൌ ദ്വൌ മഹാഭാഗ! നശക്തൌ–
ദ്രഷ്ടുമപ്യഹോ
സ്പൃഷ്ട്വാ തു ദന്തിനം ജ്ഞാതും കാമിനൌ–
മോദസംയുതൌ.

10. ഹസ്തിപസ്യാന്തികം പ്രാപ്താവാജ്ഞയാ–
തസ്യ സാദരം
ഏകസ്തു കർണ്ണേ പസ്പർശ ശുണ്ഡായാം
ദന്തിനോപരഃ

11. ഇഭസ്യരൂപം സർവ്വം ച ജ്ഞാതവന്തൌ ബഭൂവിവ
ഇതിസഞ്ചിന്ത്യ ഗതയോസ്തയോർവ്വാദോമഹാനഭൂൽ.

അല്ലയോ മഹാഭാഗനായ രാജാവേ, പണ്ടൊരിക്കൽ രണ്ടു കുരുടന്മാർ കാണാൻ സാദ്ധ്യമല്ലെങ്കിലും ആനയെ തൊട്ടു നോക്കിയറിയുന്നതിനാഗ്രഹിച്ച സന്തോഷത്തോടുകൂടി പാപ്പാന്റെ (ആന

ക്കാരന്റെ) അടുക്കൽ ചെന്നു. അയാളുടെ അനുവാദം വാങ്ങി ആദരപൂർവം അവരിൽ ഒരുവൻ ആനയുടെ ചെവിതൊട്ടു നോക്കി. മററവൻ തുമ്പിക്കൈയ്ക്ക് തപ്പിനോക്കി. അതിന്റെ ശേഷം "ഞങ്ങൾ ആനയുടെ ആകൃതി മുഴുവനും ഗ്രഹിച്ചു" എന്നു പ്രകാരം വിചാരിച്ചു തിരിയെ പോകുന്ന അവസരത്തിൽ അവർ തമ്മിൽ ഈവിധം ഒരു വാദമുണ്ടായി.

1 . സംസ്പൃഷ്ടശുണ്ഡഃപ്രാഹചാന്ധ്യം

ലംബമാനോഗജശ്ശുണ്ഡ

സംസ്പൃഷ്ടകർണ്ണസ്ത്വദാഘോത്ഥം വർത്തുളഃ

കരിരാഢിതി-

തുമ്പിക്കൈയ്ക്ക് തപ്പിനോക്കിയവൻ ആനയുടെ ആകൃതി നീളത്തിലാണെന്നു പറഞ്ഞു. ചെവിമേൽ തൊട്ടുതപ്പി നോക്കിയവർ ആന വൃത്താകൃതിയാണെന്നും പറഞ്ഞു.

13. ഏവം തയോർവ്വാദിനോസ്തു കശ്ചിദാഗത്യ

പൂരുഷഃ

തത്രജ്ഞാതചാ തയോർവ്വാദം പ്രാഹതൗ-

പാരമാർത്ഥികം.

ഇപ്രകാരം വാദിക്കുന്ന അവരുടെ അടുക്കൽ ഒരുവൻ വന്നു് അവരുടെ തർക്കമറിഞ്ഞു് അവരോടു് യഥാർത്ഥമായിട്ടുള്ളതിനെ പറഞ്ഞു.

14. അന്ധൌമാകുരു തം വാദമേവം തു കരിണം പ്രതി

ദീർഘോന വൃത്തോ ഭന്തീച പരമാർത്ഥം

വദാമ്യഹം.

അല്ലയോ അന്ധന്മാരേ! ആനയെപ്പററി നിങ്ങൾ ഇപ്രകാരം വാദിച്ചിട്ടു കാര്യമില്ല. ആന നീളത്തിലോ വട്ടത്തിലോ അല്ല. പരമാർത്ഥം ഞാൻ പറയാം.

16. ഇത്യുക്ത്വാകരിണഃ സാക്ഷാൽ പരമാത്മാകൃതിം തയോ

ബോധയിത്വാ യയൌരാജൻ! പുമാൻ-

സ്വൈരഗതിസ്തഥാ

രാജാവേ! ആ മനുഷ്യൻ അവരോട്ട് ഇപ്രകാരം പറഞ്ഞു ആനയുടെ യഥാർത്ഥമായ ആകൃതി അവരെ ബോദ്ധ്യപ്പെടുത്തി യിട്ട് അയാളുടെ വഴിക്കുപോയി.

16. തദ്വൽഗുരുവരേ ണാഥ സംശക്തോ-

ബ്രഹ്മവേദിതും

മദ്ഗതദോഷാശ്ചത്രിഗുണാമയിലീനാ ഭവന്ത്യതഃ

അതിൻവണ്ണം—മുൻപറഞ്ഞപ്രകാരം—ഗുരുവരൻെറ സഹായ ത്താൽ മാത്രമേ ബ്രഹ്മത്തെക്കുറിച്ച് വേണ്ടവണ്ണം അറിയാൻ കഴി വുള്ളുവനായിത്തീരുകയുള്ളു. അപ്പോൾ എന്നിൽനിന്നുണ്ടായ ഗുണത്രയം എന്നിൽതന്നെ ലയിക്കുകയും ചെയ്യുന്നു.

17. തദാഹം നിർഗ്ഗുണോ ഭദ്ര! ഭവിഷ്യാമി ധരാപതേ!

പുനശ്ച സൃഷ്ടികാലേതു സഗുണസ്സ്യാം-

ന സംശയഃ.

അപ്പോൾ ഞാൻ നിർഗ്ഗുണത്തോടുകൂടിയവനായി ഭവിക്കുന്നു. രാജാവേ, പിന്നീടാകട്ടെ, സൃഷ്ടികാലത്തിൽ ഞാൻ സഗുണ നായും തീരുന്നു. സംശയമില്ല.

മുൻപറഞ്ഞ ഗുണത്രയം ലയിച്ചുകഴിഞ്ഞാൽ നിർഗ്ഗുണനായി ത്തീരുമെന്നും പിന്നെ സൃഷ്ടികാലത്തിൽ സഗുണനാകുമെന്നും സാരം.

18. മാം നിർഗ്ഗുണന്തു മത്വായേ സ്മരന്തി മനസാ തദാ

തേഷാം തു ചിൽഘനാനന്ദമയോഹം-

സംഭവാമിഭോ.

നിർഗ്ഗുണനായി അറിഞ്ഞു് എന്നെ മനസാ സ്മരിക്കുന്നവർ ആരാ ണോ അവർക്കാകട്ടെ, ഞാൻ ചിൽഘനാനന്ദമയനായി ഭവിക്കുന്നു. നിർഗ്ഗുണനായി സ്മരിക്കുന്നവർക്കു് ജ്ഞാനത്തെ വർഷിക്കുന്ന ആന ന്ദരൂപനായിത്തീരുമെന്നു താല്പര്യം.

19. യേ വാ ഭജന്തി സഹസാ സകലാശ്രുഭേഘ്നം
ഭക്ത്യാ ച മാം ഗുണയുതം സകലാമരേശം
തേഷാന്തു കന്മഷമശേഷമഹോ നിഹത്യ
ദാസ്യാമ്യഹം സപദി നിർജ്ജരനാഥലോകം.

സകലതരത്തിലുള്ള അശ്രുഭങ്ങൾ ഇല്ലാതാക്കുന്നവനും സകല ദേവ ന്മാർക്കും അധിനാഥനും ആയ എന്നെ സഗുണനായി ആരാണോ ഭക്തിയോടുകൂടി ഭജിക്കുന്നതു് അവരുടെ പാപങ്ങൾ നശിപ്പിച്ചു അവർക്ക ഞാൻ സ്വർഗ്ഗലോകം നൽകുന്നതാണു്.

ഭഗവൽഭജനം കന്മഷങ്ങളില്ലാതാക്കാൻ കഴിവുള്ളതാ ണെന്നും മോക്ഷപ്രാപ്തിക്കു കാരണമാണെന്നും സാരം.

ശ്രീ ഭൂതനാഥഗീത ബ്രഹ്മജ്ഞാനയോഗം എന്ന
രണ്ടാം അദ്ധ്യായം സമാപ്തം.

---

ശ്രീ ഭൂതനാഥായ നമഃ

# തൃതീയോദ്ധ്യായഃ

**ഭഗവാനുവാച.**

1. ത്രിഗുണേഭ്യോപി ഭൂവശ്ച പഞ്ചഭൂതാനി പാർത്ഥിവ
സതാൻ ശബ്ദയുതശ്ചാസീദനന്താം മേദിനീപതേ.

## ഭഗവാൻ പറഞ്ഞു

സത്വരജസ്തമസ്സുകളായ ത്രിഗുണങ്ങളിൽനിന്നു പഞ്ചഭൂതങ്ങൾ ഉണ്ടായി. അവയിൽ സത്വഗുണത്തിൽനിന്നു ശബ്ദഗുണത്തോടുകൂടിയ ആകാശം ഉണ്ടായി.

2. ശബ്ദസ്പർശയുതോവായുരാകാശാൽ സമജായത
ശബ്ദസ്പർശസ്വരൂപൈസ്തു വഹ്നിരാസീൽ-
സദാഗതേഃ

ആകാശത്തിൽനിന്നും ശബ്ദസ്പർശങ്ങളോടുകൂടിയ വായുവുണ്ടായി. വായുവിൽനിന്നും ശബ്ദം, സ്പർശം, രൂപം ഇവയോടുകൂടി വഹ്നിയും (പ്രകാശവും) ഉണ്ടായി.

പഞ്ചഭൂതാദികളുടെ ഉല്പത്തിയേയും പ്രപഞ്ചോല്പത്തിയേയും മുറയ്ക്കു സൂചിപ്പിക്കുന്നു.—

3. ശബ്ദഃസ്പർശശ്ച രൂപേണ രസേന ച യുതം ജലം
ധനഞ്ജയാൽ സമുൽപ്പന്നം ഭൂയഃ ശൃണു മഹാമതേ.

ശബ്ദം, സ്പർശം, രൂപം, രസം ഇവസഹിതമായ വെള്ളം അഗ്നിയിൽനിന്നും സംജാതമായി. രാജാവേ! അങ്ങു വീണ്ടും കേട്ടുകൊണ്ടാലും.

4. ശബ്ദസ്പർശസ്വരൂപേണ ഗന്ധേന ച രസേന ച
ജലാച്ച സംബഭൂവാഥ ധരണീ ധരണീപതേ.
ഏവം പഞ്ചഭൂതേഭ്യോ പ്രപഞ്ചോയമജായത.

രാജസത്തമ! ശബ്ദം, സ്പർശം, രൂപം, ഗന്ധം, രസം, ഇവയോടുകൂടി അനന്തരം ജലത്തിൽനിന്നും ഭൂമി ഉണ്ടായി. ഏവംവിധം പഞ്ചഭൂതങ്ങളിൽനിന്നു് ഈ പ്രപഞ്ചവും ഉണ്ടായി.

5. ത്രിഗുണാസ്സന്തി ഭൂതേഷു തേഷു സർവ്വേഷു സർവ്വദാ
ആധിക്യാൽപ്രത്യേകം തൽപ്രകാരം നിശാമയ

പഞ്ചഭൂതങ്ങളിൽ സത്വം, രജസ്സ്, തമസ്സ് ഈ ഗുണത്രയങ്ങൾ ഏററക്കുറച്ചിലോടുകൂടിയിരിക്കുന്നു. അതിന്റെ സ്ഥിതി എങ്ങനെയെന്നു കേട്ടുകൊള്ളുക.

6. സദാസത്വഗുണാധിക്യം പുഷ്കരേ വർത്തതേനഘ!
രജസ്തമശ്ച രാജർഷേ! കിഞ്ചിൽകിഞ്ചിച്ചവിദ്ധിഭോ.

ആകാശത്തിൽ സത്വഗുണം എപ്പോഴും അധികമാകുന്നു. രജോഗുണ തമോഗുണങ്ങൾ അല്പാല്പമായേ ഉണ്ടായിരിക്കുകയുള്ളു എന്നറിയുക.

7. സമേ സത്വം രജോവായൌവർത്തതേ രാജപുംഗവ!
വർത്തതേഥ തമഃ കിഞ്ചിൽഭൂയശ്ശൃണു മഹാമതേ.

രാജാവേ! സത്വഗുണം രജോഗുണം ഇവ തുല്യമായി വായുവിൽ വർത്തിക്കുന്നു. തമോഗുണം അല്പ മാത്രമായേ ഉള്ളൂ. ഭവാൻ ഇനിയും കേൾക്കുക.

8. വഹ്നൌ തു താമസാധിക്യം തദർദ്ധസ്തു രജോഗുണഃ
സത്വം തു വർത്തതേ കിഞ്ചിൽ—
യഥാകാശേ തഥാ ജലേ

9. ത്രിഗുണാഃ സന്തിവൈരാജൻ സമത്വേന ച തേഭുവ.
ഏവം പഞ്ചസുഭൂതേഷു ത്രിഗുണാഃ സന്തി സർവ്വദാ

അഗ്നിയിലാകട്ടെ, തമോഗുണം അധികം. ആ തമോഗുണത്തിൽ പകുതി രജോഗുണം; സത്വഗുണം കുറച്ചുമാത്രം. ജലത്തിൽ, ആകാശത്തിലെ സ്ഥിതി എപ്രകാരമോ അപ്രകാരംതന്നെ. അതായതു സാത്വികം അധികം. രാജസതാമസങ്ങൾ ചുരുക്കം. ഇപ്രകാരമാകുന്നു സ്ഥിതി. "സദാ സത്വഗുണാധികൃം പുഷ്കരേ വർത്തതേ" എന്നു് മുൻപു് ആറാം പദൃത്തിൽ സൂചിപ്പിച്ചിരിക്കുന്നതു കാണുക. ഭൂമിയിൽ ഈ സാത്വിക രാജസതാമസങ്ങളായ ത്രിഗുണങ്ങൾ തുല്യമായും ഇരിക്കുന്നു. പഞ്ചഭൂതങ്ങളിൽ ഇപ്രകാരം ത്രിഗുണങ്ങൾ സർവ്വദാ ഭവിക്കുന്നു.

**10.** കൃതപാഞ്ചപഞ്ചീകരണം പുനസ്സാൻ ഭൂതപഞ്ചകാൻ
തസ്മാൽ സൃജതി വൈദേഹം ജന്തോശ്ച-
ജഗദീശ്വരഃ
തസ്മിൻ വിശതി ജീവോപി പൂർവ്വകർമ്മാനുസാരതഃ

ജഗദീശ്വരൻ പഞ്ചഭൂതങ്ങളെ പിന്നീടു പഞ്ചീകരണം ചെയ്തിട്ടു് അതിൽനിന്നും ജീവികളുടെ ദേഹം സൃഷ്ടിക്കുന്നു. ആ, ദേഹത്തിൽ പൂർവകർമ്മങ്ങളനുസരിച്ചു് ജീവനും (ദേഹിയും) പ്രവേശിക്കുന്നു.

പഞ്ചഭൂതങ്ങളെ ഒരു പ്രത്യേക അളവിൽ ക്രമമനുസരിച്ചു വിഭജിച്ചു് ഓരോ അംശവും പരസ്പരം സംയോജിപ്പിക്കുന്നതിനാണു് "പഞ്ചീകരണം" എന്നു പറയുന്നതു്.

"ഭൂമിയും ജലമഗ്നിവായുവുമാകാശവു-
മാകുന്നിതല്ലോ പഞ്ചഭൂതങ്ങൾ പുരുഷോത്തമ!
ആകാശാദികളായ ഭൂതങ്ങളോരോന്നുമേ
പാകത്തിൽ രണ്ടാക്കിത്താൻ ഭാഗിച്ചിട്ടതിൽനിന്നും
ഏകമാമർദ്ധാംശത്തെപ്പിന്നെയും നാലാക്കിത്താൻ
ഭാഗിച്ചുകൊണ്ടീടുന്നിതുതുമേ കുറയാതെ,
പിന്നെയാ നാലംശങ്ങൾ മററുള്ളതായ നാലു-
ഭൂതങ്ങൾതന്നിൽ ചേർക്കുന്നംശമേകൈകം നന്നായ്

രണ്ടായിട്ടാകാശത്തെ മുന്നമേ ഭാഗിച്ചതിൽ
വീണ്ടുമങ്ങൊരുഭാഗം പിന്നെയും നാലാക്കുന്നു.
നാലുതാനായീടുമബ് ഭാഗങ്ങൾ വായുവാദി
നാലുഭൂതങ്ങൾ തന്റെ ഭാഗിയ്ക്കാതിരുന്നിടും
അർദ്ധാംശങ്ങളിൽ സൂക്ഷ്മമായുടൻ പുരുഷോത്തമ!
പ്രത്യേകമായിച്ചേർത്തുകൊള്ളുകയായീടുന്നു.

വായുവുമഗ്നിജലം പൃഥ്വിയെന്നിവയേയും
ഭാഗിച്ചു മുൻചൊന്നോരുക്രമത്തിൽ ചേർത്തീടുന്നു
പഞ്ചഭൂതങ്ങൾ ചേർത്തു സൃഷ്ടിയെച്ചെയ്തീടുന്ന
പഞ്ചീകരണവിധിയേവമെന്നറിഞ്ഞാലും".

ആകാശാദിഭൂതങ്ങളെ ഓരോന്നിനേയും രണ്ടായി ഭാഗിക്കുന്നു. എന്നിട്ട് അതിൽനിന്നും ഒരു പകുതിയെടുത്തിട്ട് അതിനെ പിന്നെയും നാലാക്കി വിഭാഗിക്കുന്നു. പിന്നീടാകട്ടെ, ആ നാലംശങ്ങളെ മററു നാലുഭൂതങ്ങളിലും ഓരോ അംശംവീതം ചേർക്കുന്നു. ആകാശത്തെ രണ്ടാക്കി ഭാഗിച്ചുവല്ലോ. അതിൽനിന്നും ഒരു ഭാഗത്തെ വീണ്ടും നാലാക്കി ഭാഗിച്ചിട്ട് ആ നാലംശങ്ങളെ വായു തുടങ്ങിയുള്ള നാലിന്റെയും (നാലു ഭൂതങ്ങളുടെയും) അംശിക്കാത്തതായുള്ള അർദ്ധാംശങ്ങളിൽ (പകുതികളിൽ) ചേർക്കുന്നു. ഈ ക്രമത്തിനു് വായു, അഗ്നി, ജലം, ഭൂമി എന്നീ മററുഭൂതങ്ങളെയും ഭാഗിച്ചു യോജിപ്പിക്കുന്നു. ഇങ്ങനെയാണു പഞ്ചീകരണം ചെയ്യുന്നതു്.

11. സത്വാംശാന്നിർജ്ജരാസ്സർവ്വേ ബഭൂവുർധരണീപതേ!
സത്വരാജസസംയുക്താഃ ഗന്ധർവ്വാഃ -
കിന്നരാസ്തഥാ

12. ഗുഹ്യകാശ്ച നൃപശ്രേഷ്ഠ! പിശാചഃ –
സത്വതാമസാൽ
ദിവ്യാശ്ച സൃഷ്ടയോഹ്യേവം-
സംക്ഷേപാൽ കഥിതാമയാ॰

---

* ഐമ്പൂതവും പത്താക്കി അവൈ പാതി നാന്നാൽകാക്കി നമ്പു തൻ പാതിവിട്ടു, നാലൊടു നാലുംകൂട്ടു; വന്തന സ്ഥൂല പൂത (ഭൂത) മഹാഭൂതമവററിനിൻറും തന്തന നാൻകാം സ്ഥൂല തനു വണ്ടു (അഖണ്ഡഭുവനഭോഗം—കൈവല്യ നവനീതം."

സൃഷ്ടിക്രമത്തെ പറയുന്നു.—സത്വഗുണാംശങ്ങളിൽനിന്നു് ദേവന്മാർ ഉണ്ടായി. സത്വഗുണം, രജോഗുണം ഇവയോടുകൂടിയവരായി ഗന്ധർവന്മാർ, കിന്നരന്മാർ, ഗുഹ്യകന്മാർ, എന്നീ മററു ദേവവർഗ്ഗങ്ങളും അപ്രകാരംതന്നെ ഉണ്ടായി. സത്വതമസ്സുകളുടെ സങ്കലനത്തിൽനിന്നും പിശാചുക്കളും ഉണ്ടായി. ഹേ നൃപശ്രേഷ്ഠ! ഇപ്രകാരം ദിവ്യസൃഷ്ടികളെക്കുറിച്ചു് സമഗ്രമായി ഞാൻ പറഞ്ഞുകഴിഞ്ഞു.

13. ഭൂമൗ ചതുർവ്വിധാഃ പ്രോക്താ-
സൃഷ്ടയശ്ച മഹാമതേ!
യോനിജാ ചാണ്ഡജാപശ്ചാൽ ക്ലിന്നജാ-
സ്വേദജാ വിഭോ.

14. മാനുഷാശ്ച മൃഗാദ്യാശ്ച യോനിജാഃ-
പരികീർത്തിതാഃ
പന്നഗാശ്ച വിഹംഗാശ്ച സർവ്വേ ച ജല ജന്തവഃ

15. അണ്ഡജാശ്ചേതി കഥ്യന്തേ തേഷു പല്ലീമൃഗാദയഃ
ജലൂകാശ്ശലഭാശ്ചാഥ വിവിധാഃ കൃമിജാതയഃ

16. ക്ലിന്നജാ ഇതികഥ്യന്തേ രാജശേഖര ഭൂപതേ!
മത്കുണാശ്ചാഥയൂകാശ്ച ലതാ വൃക്ഷാദയോ നൃപ!

17. സ്വേദജാഇതി കഥ്യന്തേ കിഞ്ചിൽ -
ഭേദം വദാമ്യഹം.
ലതാവൃക്ഷാദയഃ കേചിദ്വദന്തി ക്ലിന്നജാ ഇതി
ക്ഷിത്യാഃ സ്വേദോത്ഭവാത്തേ ച സ്വേദജാഃ-
കഥ്യന്തേ മയാ

ഭൂമിയിൽ യോനിജം അണ്ഡജം ക്ലിന്നജം സ്വേദജം എന്നിങ്ങനെ സൃഷ്ടികൾ നാലുവിധമാണുള്ളതെന്നു പറയപ്പെടുന്നു. മനുഷ്യരും മൃഗാദികളും യോനിജങ്ങളാണു്. പാമ്പുകൾ, പക്ഷിവ

ഗ്ഗങ്ങൾ, ജലജന്തുക്കൾ ഇവ അണ്ഡജങ്ങൾ എന്നു പറയപ്പെടുന്നു. അവയിൽ നിസ്സാരങ്ങളായ പുഴ, പല്ലി തുടങ്ങിയ ജീവികളും അണ്ഡജങ്ങൾതന്നെ. അട്ടകൾ, ശലഭങ്ങൾ, പലതരത്തിലുള്ള കൃമിജാലങ്ങൾ ഇവയെക്ലിന്നജങ്ങൾ എന്നു പറയുന്നു. മുട്ട പേൻ വൃക്ഷലതാദികൾ ഇവയെ സ്വേദജങ്ങൾ എന്നും പറയുന്നു. ഇതിൽ കുറഞ്ഞൊന്നു വ്യത്യാസമുള്ളതു പറയാം. ലതകളും വൃക്ഷാദികളും ക്ലിന്നജങ്ങളാണെന്നു ചിലർ പറയുന്നു. ഭൂമിയുടെ വിയപ്പിൽനിന്നു വൃക്ഷലതാദികൾ ഉണ്ടാകുന്നതു കാരണത്താലാണ് അവ സ്വേദജങ്ങളെന്നു ഞാൻ പറഞ്ഞതു്.

18. മദ്വാക്യവച്ച വിദ്വാം സോ വദന്തി നൃപസത്തമ!
ധരണ്യാം സർവ്വജന്മഭ്യോ/ത്യുൽക്കൃഷ്ടം-
ജന്മമാനുഷം.

അല്ലയോ രാജസത്തമ! എന്റെ വാക്യത്തിനനുസരണമായി ത്തന്നെ വിദ്വജ്ജനങ്ങളും പറയുന്നു. ഭൂമിയിലുള്ള എല്ലാവിധ ജന്മങ്ങളേക്കാളും ഏററവും ഉൽകൃഷ്ടമായിട്ടുള്ള ജന്മം മനുഷ്യജന്മമാണ്.

19. തത്ത്വക്യം വേദിതും ബ്രഹ്മമാനുഷൈ-
ശ്ചാപ്യതോ നൃപ!
മാനുഷാദന്യജന്തുസ്തദ്വേദിതും ഭുവി ന ക്ഷമഃ

അതുമൂലം ബ്രഹ്മത്തെപ്പററി വേണ്ടവണ്ണം അറിയുന്നതിനു മനുഷ്യനു കഴിയുന്നു. മനുഷ്യനല്ലാതെയുള്ള മററു ജീവികൾക്ക് ആയതിനു കഴിവില്ല.

മനുഷ്യൻ മാത്രമാണു ബ്രഹ്മജ്ഞാനത്തിനർഹൻ എന്നു താല്പര്യം.

ശ്രീ ഭൂതനാഥഗീത ഗുണത്രയയോഗം എന്ന
മൂന്നാം അദ്ധ്യായംസമാപ്തം.

ശ്രീ ഭൂതനാഥായ നമഃ

# ചതുർത്ഥാദ്ധ്യായഃ

## രാജോവാച

1\. തത്വാനി സന്തി നവതിര്യുക്താ-

ഷഡ്ഭിസ്തനൌനൃണാം

തേഭ്യോതി ശുദ്ധം ചിത്തം വാസാത്വികാംശ-

സമുത്ഭവാൻ.

മനുഷ്യശരീരത്തിൽ തൊണ്ണൂററാറു തത്വങ്ങളുണ്ടു്. സാത്വികാംശത്തിൽനിന്നും ഉണ്ടായതുമൂലം മനസ്സ് അവയിൽവച്ച് ഏററവും സംശുദ്ധമായിട്ടുള്ളതാണ്.

പൃഥ്വി, അപ്പ്, തേജസ്സ്, വായു, ആകാശം. (5) കണ്ണ്, മൂക്ക്, ചെവി, നാക്ക്, ത്വക്ക്. (5) രൂപം, രസം, ഗന്ധം, സ്പർശം, ശബ്ദം. (5) വാക്ക്, പാദം, പാണി, പായു, ഉപസ്ഥം (5) പ്രാണൻ, അപാനൻ, സമാനൻ, ഉദാനൻ, വ്യാനൻ. (5) നാഗൻ, കൂർമ്മൻ, കൃകലൻ, ദേവദത്തൻ, ധനഞ്ജയൻ. (5) മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരം, അനാഹതം, വിശുദ്ധി, ആജ്ഞ. (6) വചനം, ആദാനം, ഗമനം, വിസർഗ്ഗം, ആനന്ദം. (5) അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം. 5) രസം, രക്തം, മാംസം, മേദസ്സ്, മജ്ജ, അസ്ഥി, ശുക്ലം. (7) കാമം, ക്രോധം, ലോഭം, മദം, മാത്സര്യം, ഡംഭം, അഹങ്കാരം, മോഹം. (8) മനസ്സ്. ബുദ്ധി, ചിത്തം, അഹങ്കാരം, ചലനം, ഭാവനം, കാവനം, കഞ്ചനം, (8) ഇഡാ, പിംഗല, സുഷുമ്ന. (3) സൂര്യമണ്ഡലം, ചന്ദ്രമണ്ഡലം, അഗ്നിമണ്ഡലം. (3) വാതപിത്തകഫങ്ങൾ. (3) പുത്രേഷണം, വിത്തേഷണം, ദാരേഷണം. ( )സത്വരജസ്തമസ്സുകൾ. (3) ജാഗ്രസ്വപ്നസുഷുപ്തികൾ (3) ബ്രഹ്മാവിഷ്ണുരുദ്രന്മാർ. (3) ആദ്ധ്യാത്മികം, ആധിഭൗതികം,

ആധിദൈവികം. (3) സ്ഥൂലം, സൂക്ഷ്മം, കാരണം. (3) ഇങ്ങനെ തത്വങ്ങൾ ആകെ തൊണ്ണൂറ്റാറ്. (96) "ഇന്ദ്രിയമിരുപത്തും ഭൂതങ്ങളഞ്ചും പിന്നെ.......................എന്നു തുടങ്ങി" ചിന്താരത്നത്തിലും കാണുന്നു.

ഇവയിൽ മനസ്സാണു ശരീരത്തിൽ പ്രധാനമായിരുന്നു പ്രവർത്തിക്കുന്നതു് എന്നു് അഭിജ്ഞന്മാർ അഭിപ്രായപ്പെടുന്നു.

2. മാനസം മാനുഷാണാം തു കാരണം
ബന്ധമോക്ഷയോഃ
യാവികാരമയീ ബുദ്ധിഃ രജസ്താമസ സംയുതാ.

3. സാതിഷ്ഠതി സദാ ചിത്തേ തസ്മാദ്ദൂഷണമപ്യഭൂൽ
ചിത്തസ്യജായതേരാജൻ! അവധാനയുതഃ ശൃണു.

മനുഷ്യർക്കു് ബന്ധമോക്ഷങ്ങൾക്കുള്ള കാരണം മനസ്സാകുന്നു. രജസ്തമസ്സുകളാകുന്ന ഗുണത്തോടുകൂടിയതായി വികാരമയിയായ ബുദ്ധി സദാസമയവും മനസ്സിൽ തങ്ങി നിൽക്കുന്നു. രാജാവേ! അതു നിമിത്തം, മനസ്സിനു ദോഷം സംഭവിക്കുന്നു. അങ്ങ് അവധാനപൂർവ്വം കേട്ടുകൊൾക.

"മന ഏവ മനുഷ്യാണാംകാരണം ബന്ധമോക്ഷയോഃ എന്ന വാക്യം അനുസ്മരിക്കേണ്ടതാണു്.

4. അഭദ്രകാര്യം കർത്തും ച നഹീശ്ചതി മനഃപ്രഭോ-
തദേവ നോപീതൽക്കാര്യം കരോമി യദി-
കിൽബിഷം.

5. ഭവിഷ്യതീതിസഞ്ചിന്ത്യതസ്മാച്ചിത്തം സദാ തദാ.
ശാമ്യത്യപിച്ഛതൽക്കർത്തും പ്രേരയിതാ ച
ശേമുഷീ.
നിപാതയതി തച്ചിത്താ സ്വകാര്യാർത്ഥം-
ശുകില്ബിഷേ.

നല്ലതല്ലാത്ത കാൎയ്യം ചെയ്യുന്നതിനു് മനസ്സ് ഇച്ഛിക്കുന്നില്ല.
എന്നു മാത്രമല്ല അങ്ങനെയുള്ള കാൎയ്യങ്ങൾ ചെയ്യുന്നു എങ്കിൽ പാ
പമുണ്ടാകുമെന്നു വിചാരിച്ചിട്ടു് മനസ്സു് ആയതിൽനിന്നും വിര
മിച്ചു ശാന്തമാകുന്നു. എന്നാൽ അപ്പോൾ അഹംബുദ്ധി ആ കാ
ൎയ്യം ചെയ്യാൻ സ്വാൎത്ഥത്താൽ പ്രേരിപ്പിച്ചു് മനസ്സിനെ പാപ
ത്തിൽ വീഴിക്കുന്നു.

6. തസ്മാച്ചിത്തസ്യരാജൎഷേഹ്യധോഭാഗേ ച
ശേമുഷീം
യദിസംസ്ഥാപയേൽ കശ്ചിൽ സ ഏവ-
സുഖഭാഗ്പുമാൻ.

അക്കാരണത്താൽ മനസ്സിന്റെ ചൊൽപ്പടിയിൽ കീഴമൎത്തി
അഹംബുദ്ധിയെ നിറുത്തുവാൻ സാധിച്ചാൽ അപ്രകാരമുള്ളവർ
തന്നെയാണു് സുഖഭാക്കായിട്ടുള്ളവർ.

മദനാനിയന്ത്രണം സാധിച്ചവനാണു് സുഖത്തോടുകൂടിയ
വൻ എന്നു താൽപ്പൎയ്യം.

7. ചിത്താദപിഘടനംബുദ്ധേഃ മഹതാമപി ദുൎഘടം
ഭവത്യപി ചതൽ സിദ്ധേസ്സൎവ്വസിദ്ധിർ-
ഭവിഷ്യതി

അഹംബുദ്ധിയെ മനസ്സിൽനിന്നും വേർപെടുത്തുക മഹാന്മാൎക്കു
കൂടി വിഷമമുള്ളതാകുന്നു. എന്നാൽ അതു സാധിച്ചു എങ്കിൽ
ആയവനു സകല സിദ്ധികളും കൈവരുന്നു. ആ സിദ്ധി വന്നാൽ
പിന്നെ എല്ലാ സിദ്ധികളും സാധിച്ചതു തന്നെ.

8. നിശ്ചഞ്ചലത്വം ചിത്തസ്യ സ്വഭാവാദപി-
ധ്രുവാതു
ശേമുഷ്യാശ്ച വികാരേണ ചഞ്ചലത്വംപ്രവൎത്തതേ.

സ്വാഭാവികമായിട്ടു മനസ്സിനു നിശ്ചഞ്ചലത്വമാണുള്ളതു്. അതാ
യതു സ്വസ്ഥാവസ്ഥയാണുള്ളതു്. ബുദ്ധിയുടെ വികാരം ഹേതു
വായിട്ടു ചഞ്ചലാവസ്ഥ സംഭവിക്കുകയാണു് ചെയ്യുന്നതു്.

9. യാ വികാരമയീപൂർവ്വവാസനാ സാത്ര തിഷ്ഠതി
ശേമുഷ്യാമിതി സഞ്ചിന്ത്യബുദ്ധിംഭദ്രതരാംവിഭോ.
കർത്തും കർവ്വന്തു രാജശ്രേഷ്ഠ പ്രയത്നം സർവ്വദാ-
ബുധാഃ

വികാരമയിയായ പൂർവ്വവാസന ഏതൊന്നാണോ അതു ബുദ്ധിയിൽ പററി നിൽക്കുന്നുഎന്നു വേണ്ടവണ്ണം കരുതി ബുദ്ധിയെ ഭദ്രമായി വയ്ക്കുന്നതിനു ബുദ്ധിമാന്മാർ എല്ലായ്പോഴും പ്രയത്നംചെയ്യണം.

10 ഏവം ചാ ദ്വൈതഹൃദയമജ്ഞാത്വാ
കേചിദപ്യഹോ-
തത്വാനിഷണ്ണവത്വാന്യി വിവിധാനി
ച സഭേര

11. യുക്തിയുക്താനിശാസ്ത്രാണി ചോക്ത്വാ-
നുപകല്പോത്തമ
കാലം വൃഥാക്ഷിപന്ത്യേവം സത്യം
വിദ്ധിമഹാമതേ

ശ്രേഷ്ഠനായ രാജാവേ, ഇപ്രകാരം—അതായതു മേൽവിവരിക്കപ്പെട്ട വിധമുള്ള അദ്വൈതത്തിന്റെ യഥാർത്ഥതത്വത്തെ വേണ്ടവണ്ണം ഗ്രഹിക്കാതെ ചിലർ തൊണ്ണൂററാറു തത്വങ്ങൾ ഉണ്ടെന്നും മററും പലതരത്തിലുള്ള യുക്തിയുക്തങ്ങളായ ശാസ്ത്രങ്ങൾ ജല്പിച്ച് കാലം വൃഥാ കളയുന്നു. പരമാർത്ഥസ്ഥിതി എന്താണെന്ന് അങ്ങു ഗ്രഹിച്ചുകൊള്ളുക.

13. ക്ഷീരേത്തു നീരവദ്രാജൻ ബുദ്ധിശ്ചിത്തേ
ത്തു വർത്തതേ
ക്ഷീരന്തു മാനസം വിദ്ധി ശേമുഷീം നീരമേവ ഭോ

13. നീരാദേപിഘടിതാ ക്ഷീരം ക്ലേശഞ്ചാസ്തി
ന സംശയഃ

തഥാപ്യഗ്നൗത്തു നിക്ഷിപ്യക്ഷീരം തോയേന-
മിശ്രിതം
നാശയേദ്യദികീലാലം സൽക്ഷീരം ലഭ്യതേദ്ധ്രുവം.

പാലിൽ വെള്ളം ചേൎന്നു യോജിച്ചിരിക്കുന്നവണ്ണം മനസ്സിൽ ബു ദ്ധികലൎന്നു വൎത്തിക്കുന്നു. ക്ഷീരത്തെ മനസ്സാണെന്നും വെള്ള ത്തെ ബുദ്ധിയാണെന്നും കരുതുക. വെള്ളത്തിൽനിന്നും പാലിനെ വേൎതിരിച്ചെടുക്കുവാൻ വളരെ ക്ലേശമാണെന്നുള്ളതിനു സംശയ മില്ല. എന്നിരുന്നാലും ജലസമ്മിശ്രമായ പാലു് അഗ്നിയിൽ വച്ചു വെള്ളം വററിച്ചാൽ നല്ല പാലുതന്നെ നിശ്ചയമായും ലഭിയ്ക്കും.

14. വിനാ തദൌഷധേനാപി നീരാൽക്ഷീരന്തു-
കശ്ചന
വിഘടേദ്യദിനീരം ച ക്ഷീരം ചാസൽഭവിഷ്യതി.

ഈപ്രകാരമല്ലാതെ ഔഷധം പ്രയോഗിച്ചു വെള്ളത്തിൽനിന്നും പാലിനെ ആരെങ്കിലും ഒരാൾ വേറാക്കുന്നു എങ്കിൽ വെള്ളവും പാലും നല്ലതല്ലാതെയായിപ്പോകുന്നു.

15. ഇന്ധനം തു ഗുരോൎവാക്യം ശാസ്ത്രമഗ്നിം-
ച വിദ്ധിഭോ.
ഇന്ധനേനവിനാരാജൻ! കഥമഗ്നിർ-
ജ്ജ്വലിഷ്യതി.

ഗുരുവാക്യം ഇന്ധനവും (വിറകും) ശാസ്ത്രം അഗ്നിയും ആണെന്നു ഹേ പ്രഭോ അങ്ങു ധരിക്കുക. വിറകു കൂടാതെ അഗ്നിയെങ്ങനെ യാണു് ജ്വലിക്കുന്നതു്.

ഇവിടെ ഗുരൂപദേശത്തിനു വിറകിന്റെ സ്ഥാനവും ശാസ്ത്ര ത്തിനു് അഗ്നിയുടെ സ്ഥാനവും കൽപ്പിച്ചിരിക്കുന്നു;

16. ഭാജനം ചേശകാരുണ്യം ധ്യാനം വിദ്ധി-
സദാഗതി.

ഈശകാരുണ്യപാത്രേസ്മിൻ ധീ വനേന

ച സംയതം

17, ചിത്തശുദ്ധം ത്വ സംപ്രാപ്യഗുരുവാക്യേന്ധനേ നൃപ.
ധ്യാനാശുഗേനശാസ്ത്രാഗ്നിം ജ്വലയേദ്ധ്യദിസാദരം!

18. സംശോഷ്യതോയം നിശ്ശേഷം സൽക്ഷീരം
ത്വ ലഭിഷ്യതി

തഥാ തദാ ത്വ ചിത്തസ്യപരിശുദ്ധിർഭവിഷ്യതി.

ചിത്ത ശുദ്ധിയുണ്ടാകുന്നതെങ്ങനെയെന്നു പ്രസ്താവി
ക്കുന്നു:—

മനസ്സിനെയും ബുദ്ധിയേയും നീരക്ഷീരങ്ങളായി രൂപണം ചെയ്തുമനുസ്സൂചിപ്പിച്ചു. ഭാജനത്തെ ഈശ്വരകാരുണ്യമായും ധ്യാനത്തെ വായുവായും ധരിക്കുക. ഈശ്വരകാരുണ്യമാകുന്ന പാത്രത്തിൽ ബുദ്ധിയാകുന്ന ജലത്തോടുകൂടിയ മനസ്സാകുന്ന ക്ഷീരം നിറച്ച് ഗുരുവാക്യമാകുന്ന വിറകിനുപരി അടുപ്പിൽ ചേർത്തുവച്ച് ധ്യാനമാകുന്ന കാററിൻെറ സഹായത്താൽ ശാസ്ത്രമാകുന്ന അഗ്നിയെ വേണ്ടുവണ്ണം ജ്വലിപ്പിക്കുകയാണെങ്കിൽ വെള്ളം (ദൂഷിതമായ ബുദ്ധി) നിശ്ശേഷം വററി നല്ല പാലു് (പരിശുദ്ധമായ മനസ്സ്) ലഭിക്കും. ഹേ നൃപ! ചിത്തത്തിനു് ഇപ്രകാരം പരിശുദ്ധിയുണ്ടാകുന്നു.

ഗുരുപദേശത്തോടുകൂടിയുള്ള സാധനാശീലത്താൽ മാലിന്യം നശിച്ച മനസ്സ് പരിശുദ്ധമാകുന്നതാണ്.

19. യസ്തു ജ്ഞാതഗുരോശ്ശാസ്ത്രം കൃപയാചമമാനഘ!
ധ്യാനം കരോതിമനസാ സമുക്തഃ സംഭവിഷ്യതി.
കിമസ്തി തത്പരം കാര്യം മുക്ത്യർത്ഥം—

ത്വഗവേഷണം.

പാപമററവനായ രാജശ്രേഷ്ഠ! എവനാണോ സൽഗുരുവിൽനിന്നു വഴിയാംവണ്ണം ശാസ്ത്രം അറിഞ്ഞിട്ട് എൻെറ കാരുണ്യത്തോടു

കൂടിയവനായി മനസാധ്യാനം ചെയ്യുന്നതു് അവൻ മുക്തനായി ഭവിയ്ക്കുന്നു. അവൻ സംസാരമുക്തനായിത്തീരുന്നു എന്നാശയം. മോക്ഷസിദ്ധിയ്ക്കുവേണ്ടി അതിനേക്കാൾ അന്വേഷിയ്ക്കത്തക്കതായ മറ്റൊന്നു് എന്താണുള്ളതു്?

20. ഗുരുഹീനാതുയാവിദ്യാ സാവിദ്യാജാരഗർഭവത്
ഭവിഷ്യതിനസന്ദേഹഃ സത്യമേതന്മയേരിതം.

ഗുരൂപദേശം കൂടാതെ ലഭിച്ച വിദ്യ ജാരഗർഭം പോലെ ഭവിയ്ക്കും എന്നതിനു സംശയമില്ല. എന്നാൽ പറയപ്പെട്ടതു സത്യം തന്നെ.

സൂത ഉവാച.

21. ഭഗവദ്വചഃ ശ്രുത്വാ പുനഃ പപ്രച്ഛതം നൃപ,

സൂതൻ പറഞ്ഞു.

ഭഗവാൻ അരുളിച്ചെയ്ത വാക്കുകൾ കേട്ടു് രാജാവു് വീണ്ടും ഭഗവാനോടു ചോദിച്ചു.

രാജോവാച.

22. ഭഗവൻ ശ്രോതുമിച്ഛാമി സൽഗുരോശ്ചാപിലക്ഷണം
കേനോപായേന ദേവേശ! ഭക്തിർ ഭവതിഭോത്വയി.
ശാസ്ത്രം കിം വദഭൂതേശ! സർവ്വജ്ഞോസിയതോഭവാൻ.

രാജാവു പറഞ്ഞു.

അല്ലയോ സ്വാമിൻ! സൽഗുരുവിന്റെ ലക്ഷണം എന്താണെന്നുള്ളതു കേൾപ്പാനും ഞാൻ ആഗ്രഹിക്കുന്നു. ദേവനാഥനായ അങ്ങയിൽ ഭക്തിയുണ്ടാകുന്നതിനുള്ള മാർഗ്ഗം എന്താണു്? അങ്ങു് സർവ്വജ്ഞനാകയാൽ ശാസ്ത്രം എന്താണെന്നും അരുളിച്ചെയ്യണം.

ഭഗവാനുവാച.

23. യഃപുമാൻ നിസ്പൃഹശ്ശാന്തഃ ശിഷ്യസ്നേഹേന-
സംയുതഃ
തത്വാത്ഥവിത്സരാജർഷേ! സദ്-
ഗുരുശ്ചാഭിധീയതേ.

ഭഗവാൻ പറഞ്ഞു

ഏതൊരുവൻ നിസ്പൃഹനും (വിത്തത്തിൽ ആഗ്രഹമില്ലാത്തവനും) ശാന്തനും ശിഷ്യസ്നേഹമുള്ളവനും തത്വവേദിയായവനും ആകുന്നു; ആ മനുഷ്യനെ സൽഗ്ഗുരു എന്നു വിളിക്കുന്നു.

24. യസ്തു ജ്ഞാത്വാ തു സംസാരദുഃഖം-
തസ്യ നിവത്തയേ
സദാ ച മാമത്ഥയതേ സമേ ഭക്തോ ഭവിഷ്യതി.

യാതൊരുത്തനാണോ സംസാരദുഃഖത്തെപ്പററി അറിഞ്ഞിട്ട് ആ ദുഃഖത്തിൻെറ നിവൃത്തിക്കുവേണ്ടി സദാ എന്നോടു പ്രാർത്ഥിക്കുന്നതു് അവൻ എൻെറ ഭക്തനായി തീരും.

25. അഷ്ടരാഗരിപുധ്വംസനോപായം വിസ്തരേണ ച
യസ്മിൻ വദതിഗ്രന്ഥേതു ശാസ്ത്രഗ്രന്ഥഃ-
സ ഉച്യതേ.

അഷ്ടരാഗങ്ങളാകുന്ന ശത്രുക്കളെ ഇല്ലാതെയാക്കാനുള്ള ഉപായം വിസ്തരിച്ചു പറയുന്ന ഗ്രന്ഥം ശാസ്ത്രഗ്രന്ഥം എന്നു പറയപ്പെടുന്നു.

കാമക്രോധ ലോഭമോഹമദമാത്സയ്യാസൂയാതൃഷ്ണകളാകുന്ന എട്ടു വിധമനോദോഷങ്ങളെയാണത്രേ അഷ്ടരാഗങ്ങൾ എന്നു പറയുന്നതു്, ഇവ ശ്രേയോമാർഗ്ഗങ്ങൾക്കു വിഘ്നമായി നില്ക്കുന്ന ദുഷിച്ച ചിത്തവൃത്തികളാണു്.

26. ഗുരവോ ബഹവസ്സന്തി ശിഷ്യാണാംധനഹാരകാഃ
ദുർല്ലഭോദേശികോരാജൻ തേഷാം
സന്താപഹാരകഃ

ശിഷ്യന്മാരുടെ ധനം തട്ടിയെടുക്കുന്നവരായ ഗുരുക്കന്മാർ വളരെ പ്പേരുണ്ട്. എന്നാൽ ശിഷ്യന്മാരുടെ ദുഃഖത്തെ ഇല്ലാതെയാക്കുന്ന ഗുരുഭൂതൻ ഉണ്ടെന്നു പറയാനില്ല.

**27.** യേമാംസ്മരന്തിനിഷ്കാമഭക്ത്യാതേഷാം
ച മാനസേ
സ്ഥിതഃസോഹംഗുരുരൂപേണപരരൂപേണ ച പ്രഭോ

**28.** നിർഗ്ഗുണാൻ താൻകരിഷ്യാമി പുനർജ്ജന്മാനി
ഭൂതലേ
ന ഭവിഷ്യന്തിതേഷാംചകിംഭൂയഃശ്രോതുമിച്ഛസി.

എന്നെ നിഷ്കാമഭക്തിയോടുകൂടി എവരാണോ സ്മരിക്കുന്നതു് അവരുടെ ഹൃദയത്തിൽ ഗുരുവായും പരനായും (ആചാര്യനായും ഈശ്വരനായും) ഞാൻ സ്ഥിതിചെയ്തു് അവരെ നിർഗ്ഗുണന്മാരാക്കിത്തീർക്കുന്നു. അവർക്കു് ഭൂതലത്തിൽ വീണ്ടും ജന്മമുണ്ടാകുന്നില്ല. മോക്ഷം ലഭിക്കുന്നു എന്നു ഭാവം. ഭവാൻ ഇനിയും എന്നിൽനിന്നു് എന്താണ കേൾക്കുവാൻ ആഗ്രഹിക്കുന്നതു്.

**29.** തത്വസാരസ്തുഭൂമീശ! സംക്ഷേപാൽ കഥിതോമയാ
മത്സേവാനാംവിധിം പശ്ചാദ്വദിഷ്യാമിമഹാമതേ.

അല്ലയോ രാജാവേ! ബ്രഹ്മത്തെ സംബന്ധിച്ച തത്വങ്ങളുടെസാരം അങ്ങേയ്ക്കു് സംക്ഷേപമായി പറഞ്ഞുതന്നു, എന്നെ ഭജിക്കുന്നതിലേയ്ക്കനുഷ്ഠിക്കേണ്ട വിധിയേ പിന്നീടു പറയാം,

### സൂത ഉവാച.

**30.** വിസ്തരേണൈവമുക്ത്വാസ ഭഗവാൻവിരരാമച
വവന്ദേ തം മണിഗളം ഭക്ത്യാച നൃപതിസ്തദാ.

### സൂതൻ പറഞ്ഞു.

ഭഗവാൻ ഇപ്രകാരം സവിസ്തരം അരുളിച്ചെയ്തതിനുശേഷം വിരമിച്ചു. അപ്പോൾ രാജാവു് മണികണ്ഠനായ ഭഗവാനെ ഭക്തിയോടുകൂടി വന്ദിക്കുകയും ചെയ്തു.

ശ്രീ ഭൂതനാഥഗീത തത്വവിജ്ഞാനയോഗം എന്ന
നലാം അദ്ധ്യായം സമാപ്തം.

ശ്രീ ഭൂതനാഥായ നമഃ

# പഞ്ചമോഽധ്യായഃ

## സൂത ഉവാച

1. നമസ്കൃത്യപുനർഭൂപം മണികണ്ഠം ജഗൽ ഗുരും
പപ്രച്ഛനൃപശാർദ്ദൂലോഭക്ത്യാപരമയാ മുദാ.

## സൂതൻ പറഞ്ഞു.

അനന്തരം ശ്രേഷ്ഠനായ രാജാവു് ജഗൽഗുരുവായ മണികണ്ഠ ഭഗവാനെ നമസ്കരിച്ചു് അത്യധികം ഭക്തിയോടും സന്തുഷ്ടിയോടുംകൂടി ചോദിച്ചു.

## രാജോവാച.

2. കർമ്മാണികതിസംഖ്യാനിഹ്യഥവാതദ്വിധാനി ച
വദതന്നാശനോപായം അപിമാംവാരിജേക്ഷണ!

## രാജാവു പറഞ്ഞു

ഭഗവാൻ സ്വാമി, കർമ്മങ്ങൾ എത്ര എണ്ണമുണ്ടെന്നും, അവ ഏതെല്ലാം വിധത്തിലാണെന്നും, അതില്ലാതെയാക്കാനുള്ള മാർഗ്ഗം എന്തെന്നും അവിടുന്നു് എന്നോടു് അരുളിച്ചെയ്യണം.

## ഭഗവാൻ ഉവാച.

3. കർമ്മണീദ്വിവിധേമുഖ്യേപ്രാരബ്ധംസഞ്ചിതംത്വിതി
നശ്യത്യനുഭവാന്തേനപ്രാരബ്ധംതദ്വിനാ ന തു
അപരം നാശമാപ്നോതിലീനേബ്രഹ്മണി മാനസേ.

പ്രാരബ്ധകർമ്മം സഞ്ചിതകർമ്മം എന്നിങ്ങനെ കർമ്മങ്ങൾ മുഖ്യങ്ങളായി രണ്ടുതരമുണ്ടു്. പ്രാരബ്ധകർമ്മം നിശ്ചയമായും അനുഭവിച്ചുതന്നെ തീരണം. അല്ലാതെ മറെറാരുപ്രകാരത്തിലും നശിക്കുന്നതല്ല. മററതു—സഞ്ചിതം—ബ്രഹ്മത്തിൽ മനസ്സു ലയിക്കുമ്പോൾ നശിക്കുന്നു.

അനുഭവിക്കാൻ തക്ക നിലയിൽ പാകം വന്ന കർമ്മങ്ങളെയാണ് പ്രാരബ്ധകർമ്മങ്ങളെന്നു പറയുന്നതു്. പ്രാരബ്ധകർമ്മങ്ങളുടെ സ്ഥിതിക്കനുസരണമായാണത്രേ ശരീരം സിദ്ധിക്കുന്നതു്. ആകയാൽ പ്രാരബ്ധകർമ്മം അനുഭവിച്ചേകഴിയൂ.

4. സ്ഥൂലം സൂക്ഷ്മംകാരണം ചേത്ര്യേവംഗാത്രത്രയം വിഭോ
വർത്തതേ ഖലു ജന്തൂനാംതേഭ്യഃ സ്ഥൂലന്തു സർവ്വദാ.

5. ദൃശ്യതേ ജന്തവോരാജൻ! നിദ്രായാം സൂക്ഷ്മവർഷ്മണി
സ്വപ്നംപശ്യന്തിവിദ്ധിതച്ചം കാരണം കർമ്മാണിയുതം
സഞ്ചിതാഖ്യേനഹൃദയേ ചഞ്ചലേതിഷ്ഠതിപ്രഭോ.

ജീവികൾക്കു സ്ഥൂലം സൂക്ഷ്മം, കാരണം, എന്നിങ്ങനെ മൂന്നു ദേഹങ്ങളുണ്ടു്. അതിൽ സ്ഥൂലദേഹമാകട്ടെ, സർവദാ കാണപ്പെടുന്നു. ജീവികൾ സൂക്ഷ്മദേഹത്തിൽനിന്നും ഉറക്കത്തിൽസ്വപ്നം കാണുന്നു. കാരണദേഹം കർമ്മത്തോടുകൂടി—സഞ്ചിതകർമ്മസഹിതം—ചഞ്ചലമായ ഹൃദയത്തിൽ സ്ഥിതി ചെയ്യുന്നുഎന്നു പ്രഭോ! അങ്ങു് അറിഞ്ഞാലും.

6. പ്രാരബ്ധനാശമരണം ഭവത്യഖിലദേഹിനാം
കാരണം ചാപിസൂക്ഷ്മന്തു നവിനശ്യതി ഭൂപതേ.

7. തസ്മാൽ ഭവന്തിജന്തൂനാം ജന്മാനി ച പുനഃ പുനഃ
അദൃശ്യം സ്ഥൂലമേകഞ്ച മൃത്യുകാലേതു ദേഹിനാം.

ഹേ രാജശ്രേഷ്ഠ! പ്രാരബ്ധകർമ്മം നശിക്കുമ്പോൾ എല്ലാ ദേഹികൾക്കും (ശരീരികൾക്കും) മരണം ഉണ്ടാകുന്നു. എന്നാൽ കാരണസൂക്ഷ്മശരീരങ്ങൾ നശിക്കുന്നില്ല. അതിനാൽ ജീവികൾക്കു പിന്നെയും പിന്നെയും ജന്മങ്ങൾ സംഭവിക്കുന്നു. മരണഘട്ടത്തിൽ ശരീരികളുടെ സ്ഥൂലദേഹം മാത്രമേ അദൃശ്യമാകുന്നുള്ളൂ.

സ്ഥൂലദേഹത്തിനേ നാശമുള്ളു. കാരണസൂക്ഷ്മങ്ങളുള്ളതിനാലാണ് ജന്മങ്ങളുണ്ടാകുന്നതു്. സൂക്ഷ്മദേഹമായി സ്ഥിതി ചെയ്യുന്നതു ജീവാത്മാവാണ്,

8. ജായതേ കർമ്മണാരാജൻ ശൗരവാച്ചകളേബരം
സൂക്ഷ്മകാരണദേഹാഭ്യാം തസ്മിൻ ജീവോ-
പ്രവിശ്യച.

9. നാകം വാ നിരയം വാപി ഗത്വാകർമ്മാനുസാരതഃ
തത്രേശ്വരസ്യ വിധിനാഫലം ഭുക്ത്വാചകർമ്മണഃ
തദന്തേ സ്ഥൂലദേഹഞ്ച ജീവസ്യാപി വിനശ്യതി.

മരണാനന്തരം ജീവനു സംഭവിക്കുന്ന അവസ്ഥയെക്കുറിച്ച് പ്രസ്താവിക്കുന്നു:—

കർമ്മശക്തി നിമിത്തം ജീവികൾക്കു ശരീരം സംജാതമാകുന്നു. സൂക്ഷ്മകാരണദേഹങ്ങളോടുകൂടി ആ ശരീരത്തിൽ ജീവൻ പ്രവേശിച്ച്, തന്റെ കർമ്മഫലത്തിനനുസരണമായി സ്വർഗ്ഗമോ നരകമോ പ്രാപിച്ചിട്ട് ഈശ്വരവിധി എപ്രകാരമോ അപ്രകാരം അവിടെ വച്ച് കർമ്മഫലം അനുഭവിച്ചശേഷം അവസാനത്തിൽ ജീവനു് ആശ്രയമായിത്തീർന്ന സ്ഥൂലശരീരവും നാശം പ്രാപിക്കുന്നു.

"കർമ്മണാജായതേജന്തുഃ കർമ്മണൈവഹി ലീയതേ"— ജീവികൾ അവരവരുടെ കർമ്മഫലം ഹേതുവായിട്ടു ദേഹത്തെ സ്വീകരിച്ച് ജനിക്കുന്നു. കർമ്മശക്തിയാൽ തന്നെ മരിക്കുകയും ചെയ്യുന്നു. എന്നുള്ള" ഭാഗവതം പ്രസ്താവം ഇവിടെ ഓർമ്മിക്കേണ്ടതാകുന്നു.

10. സൂക്ഷ്മകാരണസംയുക്തഃ പുനർജ്ജീവോപിസത്വരം
മൃഗാങ്കമണ്ഡലം പ്രാപ്യഭ്രമൗ പതതി ജീവനം

11. പുനശ്ചസസ്യരൂപേണ ജായതേ സ നൃപോത്തമ!
തൽസസ്യഭക്ഷകാനാന്തു ജന്തൂനാം ച കളേബരേ

12\. ഭൂതപാശോണിത ശുക്ലേ ച പുനർജ്ജന്മ ച ഭൂതലേ
കർമ്മാനുസാരതോരാജൻ ജീവസ്യ ഭവതി ധ്രുവം.

അനന്തരം ജീവൻ സൂക്ഷ്മകാരണദേഹങ്ങളോടുകൂടി ചന്ദ്രമണ്ഡലത്തിൽ പ്രവേശിച്ചു ജലമായി ഭൂമിയിൽ പതിക്കുന്നു. അതിനുശേഷം അതു സസ്യരൂപത്തിൽ ആവിർഭവിക്കുന്നു. എന്നിട്ട് ആ സസ്യങ്ങളെ ഭക്ഷിച്ച ജന്തുക്കളുടെ ദേഹത്തിൽ ശുക്ലശോണിതങ്ങളായി പരിണമിച്ചിട്ടു സ്വകർമ്മത്തിന്നനുസരിച്ച് ആ ജീവനു ഭൂതലത്തിൽ പുനർജ്ജന്മം ഉണ്ടാകുന്നു. നിശ്ചയംതന്നെ.

13\. സിന്ധോരസ്തോയഃ യഥാ രാജൻ ദിനനാഥസ്യ-
തേജസാ
ഭൂത്വാവലാഹകോഭ്രമേ വൃഷ്ട്വാ പുനരർണ്ണവം

14 താനിതോയാനിഗച്ഛന്തി തഥാ ജന്മാനിഭൂതലേ
ജന്തൂനാം കർമ്മസൂര്യസ്യതേജസാ ച മുഹുർമ്മുഹുഃ
ഭവന്തി നൃപശാർദ്ദൂല! കിം ഭൂയഃശ്രോതുമിച്ഛസി.

സൂര്യന്റെ തേജസ്സുകൊണ്ടു സമുദ്രത്തിലെ വെള്ളം മേഘമായിത്തീർന്നു ഭൂമിയിൽ മഴയായി വർഷിച്ചു ആ ജലം വീണ്ടും സമുദ്രത്തിൽ ചെന്നു ചേരുന്നു, അതുപോലെ കർമ്മമാകുന്ന സൂര്യതേജസ്സുകൊണ്ടു ജന്തുവൃന്ദങ്ങൾക്കു ഭൂമിയിൽ വീണ്ടും വീണ്ടും ജന്മങ്ങൾ ഉണ്ടാകുന്നു. രാജശ്രേഷ്ഠ! അങ്ങ് ഇനിയും കേൾക്കുവാനാഗ്രഹിക്കുന്നതു് എന്താണ്?

## സൂത ഉവാച

15\. ഭഗവദ്വചനം ശ്രുത്വാ പുനഃ പപ്രച്ഛതം നൃപഃ

## സൂതൻ പറഞ്ഞു

ഭഗവാൻ അരുളിച്ചെയ്ത ഉപദേശങ്ങൾ കേട്ടിട്ട് രാജാവ് വീണ്ടും ഭഗവാനോടു ചോദിച്ചു,

### രാജോവാച

16. കൃതാനിയാനികർമ്മാണി മാനവൈരിഹഭൂതലേ
താനി സർവ്വാണി ഭുജ്യന്തേ പരലോകേഷു-
തൈരിതി

17. ത്വയോക്തം സർവ്വഭൂതേശ! തഥാചേൽ-
സഞ്ചിതാന്യപി
കഥംഭവന്തി മർത്ത്യാനാം വദവാരിജലോചന!

സർവേശ്വരനായ ഭഗവാനെ! ഈ ലോകത്തിൽ മനുഷ്യർ ചെയ്യു കർമ്മങ്ങളുടെ ഫലങ്ങൾ പരലോകത്തിൽവച്ച് അവരാൽ അനുഭവിക്കപ്പെടും, എന്ന് അവിടുന്നു പറഞ്ഞു. അപ്രകാരമാണെങ്കിൽ സഞ്ചിതകർമ്മങ്ങൾ മനുഷ്യർക്കു പിന്നെയെങ്ങനെയുണ്ടാകുന്നു എന്ന് അവിടുന്നു പറഞ്ഞുതരണം.

### ഭഗവാനുവാച

18. ത്രിവിധൈഃകരണൈഃരകമാത്രായാം ഭുവിമാനവാഃ
യാനി കർമ്മാണികുർവ്വന്തിതാനി-
കർമ്മാണിതേനഘ!
ഭോക്തും ച ന ക്ഷമാ ജന്മലക്ഷേണാപി-
ജനേശ്വര.

### ഭഗവാൻ പറഞ്ഞു

ഒരു മാത്ര—അതായതു് അൽപ്പസമയത്തിനുള്ളിൽ—ത്രിവിധകരണങ്ങൾകൊണ്ടു (മനസാ—വാചാ—കർമ്മണാ) മനുഷ്യരാൽ ചെയ്യപ്പെടുന്ന കർമ്മങ്ങൾ എന്തെല്ലാമാണോ ആ കർമ്മങ്ങൾ ലക്ഷം ജന്മങ്ങൾ കൊണ്ടും അവരാൽ അനുഭവിച്ചു തീർക്കുവാൻ ശക്യമാകുന്നില്ല.

"കൃതാനി സർവാണി കർമ്മാണി ഭുജ്യന്തേ" എന്നു മുൻപു പറഞ്ഞ സ്ഥിതിക്ക് "ഭോക്തും നക്ഷമാം" എന്നിവിടെ പറഞ്ഞിരിക്കുന്നതെന്താണെന്നു് സംശയിക്കാം. ലക്ഷം ജന്മങ്ങളാലും,

അതായതു വളരെയധികം ജന്മങ്ങൾകൊണ്ടും അനുഭവിച്ചു തീർക്കുവാൻ സാദ്ധ്യമല്ല. അത്രമാത്രം കർമ്മങ്ങൾക്കു വശഗരായിത്തീരുന്നു എന്നു താൽപ്പര്യം. ഇവിടെ കർമ്മപരമ്പരകളുടെ സമൃദ്ധിയേയും അനുഭവിച്ചു തീർക്കുവാനുള്ള അസാദ്ധ്യതയേയും കാണിക്കുന്നു.

19. കാരണം സ്ഥൂലദേഹസ്യ ജന്തൂനാം ച-
ജഗൽപ്പതിഃ
ശതേഭ്യഃ കോട്യംശമാത്രഞ്ച കർമ്മഭ്യോ ധരണീപതേ.

20. സംയോജ്യാനുഭവാർത്ഥം വൈ ദദാതി വിഭുരവ്യയഃ
തച്ഛേഷലേശമേവാപി പ്രാരബ്ധം കർമ്മ ഉച്യതേ.

പ്രാരബ്ധകർമ്മം എന്തെന്നു രണ്ടു പദ്യങ്ങൾ കൊണ്ടു പറയുന്നു.—

ഈശ്വരൻ ജന്തുക്കളുടെ ആകർമ്മത്തിൽനിന്നും സ്ഥൂലദേഹത്തിനു കാരണമായ കർമ്മങ്ങളുടെ കോടി സംഖ്യയുടെ ഒരംശം മാത്രം കാരണസ്ഥൂലദേഹങ്ങളിൽ യോജിപ്പിച്ച് അനുഭവാർത്ഥം നൽകുന്നു; ആ കർമ്മശേഷലേശമാണ് പ്രാരബ്ധകർമ്മം എന്നു പറയപ്പെടുന്നതു്.

21. ഈശാജ്ഞയാ ചതൽ ഭോക്തും ജായതേ-
ഭുവി ജന്തവഃ
ശേഷാണി സഞ്ചിതാന്യാഹുഃ കർമ്മാണി-
ധരണീപതേ.

ഈശ്വരാജ്ഞയാൽ അതിനെ—പ്രാരബ്ധകർമ്മത്തെ—അനുഭവിക്കുവാൻ ജീവജാലങ്ങൾ ഭൂമിയിൽ ജനിക്കുന്നു. അല്ലയോ രാജസത്തമ! ശേഷമുള്ള കർമ്മങ്ങളെ സഞ്ചിതങ്ങൾ എന്നു പറയുന്നു.

മുൻ പറഞ്ഞ അനുഭവാർത്ഥം നൽകുന്നവ പ്രാരബ്ധകർമ്മങ്ങൾ പിന്നെ ശേഷിക്കുന്ന കർമ്മങ്ങൾ സഞ്ചിതങ്ങൾ എന്നു താല്പര്യം.

22. ശ്രുധയാശ്രൃണരാജേന്ദ്ര പുനശ്ചപ്രവദാമ്യഹം
പരേബ്രഹ്മണി ചിത്തംതുയജ്യതേയദിസാമ്പ്രതം.

23. സഞ്ചിതാന്യപിനശ്യന്തിജന്മാനിചതദാ വിഭോ
കഥംതിഷ്ഠന്തിതരവോ മൂലാനാം നിധനേസതി.

രാജാവേ, ഞാൻ ഇനിയും പറയാം. ചിത്തം വിജ്ഞാനികളാൽ പരബ്രഹ്മത്തിൽ ഇളകാതെ നിറുത്തപ്പെടുന്നു എങ്കിൽ തൽക്ഷണം തന്നെ സഞ്ചിതകർമ്മങ്ങളും ജന്മങ്ങളും അററുപോകും. വേരു കെട്ടു പോയാൽ വൃക്ഷങ്ങൾ ഭൂമിയിൽ എങ്ങനെയാണ് നില്ക്കുക.

വേരററാൽ വൃക്ഷങ്ങൾ നശിക്കുന്നുവല്ലോ, അതിൻവണ്ണം ആത്മജ്ഞാനം ഉണ്ടായാൽ പിന്നെ ജന്മം അററുപോകുകതന്നെ ചെയ്യും എന്നു താൽപ്പര്യം.

24. പ്രാരബ്ധമനുഭോക്തവ്യം ഈശാജ്ഞാ-
കേനലംഘ്യതേ.
കുർവ്വന്തുവേത്താ സൂരീന്ദ്രാഃ ബ്രഹ്മദേഹസ്യ-
രക്ഷണം
തദഭാവേകഥാ കാര്യം ഭവിഷ്യതിധരാപതേ.

പ്രാരബ്ധകർമ്മം അനുഭവിച്ചേമതിയാകൂ. ഈശ്വരകല്പിതം ആരാലാണ് ലംഘിക്കപ്പെടാവുന്നതു്. ആകയാൽ ജ്ഞാനികളിൽനിന്നും ബ്രഹ്മത്തെക്കുറിച്ചു് വേണ്ടവണ്ണം ഗ്രഹിക്കുവാനായി ദേഹത്തെ രക്ഷിച്ചുകൊള്ളണം. ദേഹമില്ലെങ്കിൽ ആ കാര്യം എങ്ങനെയാണ് സാധിക്കുന്നതു്?

"ശരീരമാദ്യം ഖലുധർമ്മസാധനം"... ആപ്തവാക്യം. ബ്രഹ്മജ്ഞാനസമ്പാദനത്തിനുള്ള ആവശ്യത്തിലേയ്ക്കു് എങ്ങനെയും ശരീരത്തെ സൂക്ഷിച്ചുകൊള്ളുകയാണ് ആവശ്യം എന്ന അർത്ഥത്തെ ഇവിടെ സൂചിപ്പിച്ചിരിക്കുന്നു.

25. ധൎമ്മാൎത്ഥകാമമോക്ഷാണാം കാരണം തുകളേബരം
ഗാത്രസ്യരക്ഷണംകാൎയ്യം തസ്മാദ്രാജകുലോത്തമ.
26. വിനശ്യത്യേകദാദേഹഃ ജ്ഞായതേ നകദേതിച
കോദോഷശ്ചേതിമാചിന്താം-
കുരുപാൎത്ഥിവസത്തമ!

ധൎമ്മാർത്ഥകാമമോക്ഷങ്ങൾക്കു കാരണമായിട്ടുള്ളതു് ശരീരമാകുന്നു. രാജശ്രേഷ്ഠ! ആകയാൽ ശരീരത്തെ രക്ഷിച്ചുകൊള്ളേണ്ടതു അത്യാവശ്യം തന്നെയാണ്. ദേഹം ഒരിക്കൽ നശിക്കും, അതു എപ്പോഴാണെന്നു് അറിഞ്ഞുകൂടാ. (പിന്നെ അതു് ഇപ്പോഴെതന്നെപോയാൽ) എന്താണുദോഷം എന്നു് അങ്ങു് മനസ്സിൽ വിചാരിക്കരുതു്.

"അദ്യവാബ്ദശതാന്തേവാ മൃത്യുർവൈപ്രാണിനാംധ്രുവം" എന്നുള്ള ഭാഗവതവാക്യം അനുസ്മരിക്കുക. "ഇന്നുതന്നെയോ നൂറുകൊല്ലം കഴിഞ്ഞോ പ്രാണികൾക്കു മരണം നിശ്ചയം തന്നെ."—"അതു് എന്നു സംഭവിക്കുമെന്നു മാത്രമേ നിശ്ചയമില്ലാതുള്ളു. "അദ്യവാഥ പരശ്വോവാ ദേഹനാശോഭവേന്നൃണാം കിമർത്ഥം രക്ഷ്യതേസ്മാഭിരിതി ബുദ്ധിം തുമാകുരു" മരണം എന്നെങ്കിലും സംഭവിക്കുമെന്നു കരുതി പിന്നെന്തിനു ശരീരത്തെ രക്ഷിക്കുന്നു എന്നുള്ള അനാസ്ഥമൂലം ശരീരത്തെ രക്ഷിക്കാതെയിരിക്കുന്നതു മൗഢ്യമാണ്. പുരുഷാൎത്ഥ സാദ്ധ്യത്തിനുവേണ്ടി ശരീരരക്ഷണം ആവശ്യമാണെന്നു കാണിക്കുന്നു.

27. ശരീരം നതു ഭോഗാൎത്ഥം സാക്ഷാൽ-
തത്വസ്യ ചിന്തനം
കൎത്തും ചേതി വിഭോ മത്വാ കുരുദേഹസ്യ-
രക്ഷണം.

ശരീരം കേവലം ഭോഗത്തിനായിട്ടുള്ളതല്ല. സാക്ഷാൽ തത്വവിചാരം ചെയ്യുന്നതിലേക്കുള്ളതാണെന്നു മനസ്സിലാക്കി ദേഹത്തെ രക്ഷിച്ചുകൊള്ളണം,

**28. യസ്യചിത്തേ തു വൈരാഗ്യം ഗുരുഭക്തിഃ ശമോ ദമഃ**
**വർത്തന്തേ സോധികാരിസ്യാൽ സാക്ഷാത്തത്വസ്യചിന്തനേഃ**

സാക്ഷാത്തായ തത്വചിന്തനത്തിനു്, അതായതു ബ്രഹ്മവിചാരത്തിനു് - പരമാധികാരി ആരാണെന്നു അടുത്തതായി പറയുന്നു.—

ഏതൊരുവൻെറ മനസ്സിൽ വൈരാഗ്യം (വിരക്തി) ഗുരുഭക്തി ശമം ദമം ഇവ വേണ്ടവണ്ണം ഉറച്ചു വർത്തിക്കുന്നുവോ അവനാകുന്നു സാക്ഷാൽ തത്വവിചിന്തനത്തിനു അധികാരിയായിട്ടുള്ളവൻ.

**29. ത്യാജ്യാസ്തയാ ചാഷ്ടരാഗാഃക്രമശോധരണീപതേ!**
**തൽസുസാദ്ധ്യം തു ഭവതി ഭക്ത്യാമയിമഹാമതേ.**

അഷ്ടരാഗങ്ങളെ ക്രമം ക്രമമായി നിശേഷം ഉപേക്ഷിക്കണം. (കാമക്രോധാദികളാണ് അഷ്ടരാഗങ്ങൾ എന്നു പറയപ്പെടുന്നതു്.) രാജശ്രേഷ്ഠ! എന്നിൽ ഉറപ്പുള്ള ഭക്തികൊണ്ടു് അതു സുസാദ്ധ്യമയി ഭവിക്കുന്നു.

**30. അശക്തഃ സഃ പ്രയത്നേനാപ്യഭക്തോഭവതിധ്രുവം**
**സോഷ്ടരാഗേഷു പതതി ശാസ്ത്രജ്ഞോപിന-സംശയഃ**

ഭക്തനല്ലാത്തവൻ വളരെ ബുദ്ധിമുട്ടി പ്രയത്നിച്ചാലും അഷ്ടരാഗാദികളെ ജയിക്കുന്നതിനു ശക്തനാകുന്നതല്ല. അവൻ ശാസ്ത്രജ്ഞനാണെങ്കിൽ തന്നെയും ഭക്തിയില്ലായ്മ കാരണത്താൽ അഷ്ടരാഗങ്ങളിൽ തൽപ്പരനായിത്തന്നെ ഭവിക്കും. സംശയമില്ല.

**31. മൽക്കാരുണ്യേനാഷ്ടരാഗംയോമുഞ്ചതി-ശനൈഃ ശനൈഃ**

സ പശ്യതി ച മാം സാക്ഷൽ നിർഗ്ഗുണത്വേന-
ഭ്രപതേ.

32. തദാ മയി മഹാഭാഗതസ്യചിത്തം ലയിഷ്യതി
സചാഹം ച തദാ രാജന്നേകോഭവതി നിശ്ചയം
ആനന്ദദം വിനാചാന്യൽ തത്ര-
നാസ്തിമഹാമതേ.

എന്റെ കാരുണ്യംമൂലം ഏതൊരുവൻ മന്ദം മന്ദം അഷ്ടരാഗങ്ങളെ ഉപേക്ഷിക്കുന്നുവോ അവൻ എന്നെ സാക്ഷാൽ നിർഗ്ഗുണനായിട്ടു് അല്ലയോ രാജാവേ, കാണുന്നു. അപ്പോൾ അവന്റെ ചിത്തം എന്നിൽ ലയിക്കും. ഞാനും അവനും അപ്പോൾ ഒന്നായി ഭവിക്കുന്നു. ആ ഘട്ടത്തിൽ അവന്നു നിശ്ചയമായും ആനന്ദമല്ലാതെ മറ്റൊന്നുമില്ല.

മനസ്സ ഭഗവാനിൽ ലയിക്കുമ്പോൾ ഭഗവൽസാരൂപ്യമുണ്ടായി പരമാനന്ദാനുഭവംതന്നെ ഉണ്ടാകുമെന്നു താല്പര്യം.

ശ്രീഭൂതനാഥഗീത കർമ്മവിഭാഗയോഗം എന്ന
അഞ്ചാം അദ്ധ്യായം സമാപ്തം.

---

ശ്രീ ഭൂതനാഥായ നമഃ

## ഷഷ്ഠോദ്ധ്യായഃ

### ഭഗവാനുവാച.

1. മായാതു ദ്വിവിധാവിദ്ധി വിദ്യാ വിദ്യേതി ഭേദതഃ
വിദ്യയായുതയാ ഭക്ത്യാ മയോക്തം തു സുസാധിതം.

വിദ്യ അവിദ്യ എന്നു മായ രണ്ടുവിധത്തിലുണ്ടെന്നു ധരിക്കുക. വിദ്യായുതയായ ഭക്തികൊണ്ടു എന്നാൽ മുമ്പു പറയപ്പെട്ട അവസ്ഥ—അതായതു് മുക്തി—വേണ്ടവിധം സാദ്ധ്യമാണു്.

സംശുദ്ധമായ സാത്വികഗുണമാണ വിദ്യ. ഭഗവദ്ഭക്തി മൂലം സംജാതമാകുന്നതാണ വിദ്യ എന്ന് ധരിക്കേണ്ടതാണ്. അവിദ്യയെന്നതു് അജ്ഞാനമാണ്.

2. അവിദ്യായുതയാ ഭക്ത്യാ ജന്മാന്യപി ഭവന്ത്യഹോ
ശുദ്ധസാത്വിക സംയുക്താ വിദ്യാ സാ-
വിദ്ധി ഭൂപതേ.

അവിദ്യയോടുകൂടിയ ഭക്തിയാൽ ജന്മങ്ങൾ സംഭവിക്കുന്നു. ശുദ്ധമായ സാത്വികം എന്ന ഗുണത്തോടുകൂടിയതാണ വിദ്യ എന്ന് അങ്ങ് അറിഞ്ഞാലും.

3. രജസാ തമസാ യുക്താഹ്യപരാ ജന്മദായിനീ
സാ ചാവിദ്യാ ബുദ്ധിരൂപാ -
പുരോഭാഗേ തു തിഷ്ഠതി
വിദ്യാ സാ ച മനോരൂപാ പശ്ചാൽ-
ഭാഗേ തു പാൎത്ഥിവ!

4. അതോ മയോക്തം പൂൎവം തു സംസ്ഥാപ്യം-
ശേമുഷീം വിഭോ
അധോ ഭാഗേതു ചിത്തസ്യനാത്ര കാൎയ്യവിചാരണാ.

രജസ്തമോഗുണങ്ങളോടുകൂടിയ മററതു്-അവിദ്യ—ജന്മങ്ങളെ ഉണ്ടാക്കുന്നു. ആ അവിദ്യയാകട്ടെ ബുദ്ധിരൂപിണിയായിട്ടു മുമ്പിൽ സ്ഥിതിചെയ്യുന്നു. വിദ്യയാകട്ടെ മനോരൂപിണിയായിട്ടു പിൻഭാഗത്തും സ്ഥിതിചെയ്യുന്നു. അതുമൂലമാണ് ബുദ്ധിയെ മനസ്സിന്റെ അധോഭാഗത്തിൽ നിറുത്തേണമെന്നു ഞാൻ മുമ്പേതന്നെ പറഞ്ഞതു്. അക്കാൎയ്യത്തിൽ അന്യഥാ വിചാരത്തിന് ആവശ്യമില്ല,

"അവിദ്യയാതു ജായന്തേ ജന്മാനി ച മുഹുൎമ്മുഹുഃ"- എന്ന തത്വത്തെ ആധാരമാക്കി ജന്മങ്ങളുണ്ടാകുന്നതായി ഇവിടെ പ്രതിപാദിച്ചിരിക്കുന്നു.

5. ലീനേബ്രഹ്മണി ഭോ ചിത്തേ വിദ്യാ-
ചാപി വിനശ്യതി
നിർഗ്ഗുണത്വം സമാപ്നോതി സത്യം
ഗുപകുലോത്തമ.
പുണ്യകർമ്മയുതാ വിദ്യാഹ്യ വിദ്യാ പാപസംയുതാ.

മനസ്സ ബ്രഹ്മത്തിൽ ലയിച്ചാൽ വിദ്യയും നശിക്കും. വിദ്യ നശി ച്ചാൽ മനസ്സാകട്ടെ നിർഗ്ഗുണാവസ്ഥയെ പ്രാപിക്കും. സത്യംതന്നെ. വിദ്യ പുണ്യകർമ്മത്തോടുകൂടിയതാണ്. അവിദ്യപാപസംയുതയുമാണ്.

6. ആസ്തിക്യം നിശ്ചയോ ധൈര്യം –
ദയാഭൂതേഷു സർവദാ
സന്തോഷശീലം ചേത്യാദി സാത്വികം–
ഗുണലക്ഷണം.

സാത്വികാദിഗുണങ്ങളുടെ ലക്ഷണത്തെ വിവരിക്കുന്നു.—

ഈശ്വരവിശ്വാസം, നിശ്ചയം, ധൈര്യം, സർവ്വസമയവും ജീവരാശികളിൽ കാരുണ്യം സന്തോഷശീലം തുടങ്ങിയുള്ള നല്ല ഗുണങ്ങൾ സാത്വികഗുണത്തിന്റെ ലക്ഷണമാണ്.

7. ഗർവം മാനമസൂയാ ച ധന്യോഹമിതിഭാവനാ
കരോതി ശുഭകർമ്മാണി ലോകേഭ്യഃ–
സ്തോത്രവാഞ്ഛയാ.
ഡംഭ ഇത്യാദയോ രാജൻ, രാജസം ഗുണലക്ഷണം.

ഗർവം അഭിമാനം അസൂയ ഞാൻ യോഗ്യനാകുന്നു എന്നുള്ള ഭാവന ലോകർ സ്തുതിക്കേണമെന്നുള്ള അഭിവാഞ്ഛമൂലം സൽകർമ്മങ്ങൾ ചെയ്യുക, ഡംഭം എന്നു തുടങ്ങിയുള്ളവ രാജസഗുണത്തിന്റെ ലക്ഷണമാകുന്നു.

8. അജ്ഞാനമപ്യഹന്നിദ്രാ വിജ്ഞാനമതിഹീനതാ
ചാപല്യമതിമോഹശ്ച പാപകർമ്മണി ധീഃ സദാ.

9. ഇത്യാദയസ്തു രാജർഷേ! താമസശ്ച–
പ്രകീർത്തിതാഃ

മയോക്തമേതൽ സംക്ഷേപാൽ –
ഗുണാനാം ലക്ഷണം വിഭോ.

അജ്ഞാനം പകലുറക്കം, വിവേകമില്ലായ്മ, ചപലസ്വഭാവം, അതിമോഹം സദാ പാപകർമ്മത്തിലുള്ള താല്പര്യം എന്നിവ തമോഗുണത്തിന്റെ ലക്ഷണമാകുന്നു. പ്രഭോ രാജശ്രേഷ്ഠ! ഗുണങ്ങളുടെ ലക്ഷണം ഇപ്രകാരം സംക്ഷേപമായി എന്നാൽ പറയപ്പെട്ടു.

10. മത്ഭക്തിസ്ത്രിവിധാ പ്രോക്താഹ്യു–
ത്തമാധമ മദ്ധ്യമാ.

11. നിഷ്ക്കാമചേതസാ രാജൻ –
സർവ്വനാഥ ഇതിസ്മരൻ

സദാമാം സർവ്വഭൂതേഷു ദയയാ പൂരിതാശയഃ

12. പരോപകാരം ച വൃഥാ യഥാശക്തി–
കരോതിയഃ

യോവാമന്നാമജാപീ ച മദ്ഭക്തഷൂത്തമശ്ച സഃ

ഭക്തിയുടെ ലക്ഷണം, ഉത്തമഭക്തന്റെ സ്വഭാവം ഇവ എന്തെന്നു പറയുന്നു.—

എന്നോടുള്ള ഭക്തി ഉത്തമം അധമം മദ്ധ്യമം എന്നു മൂന്നുവിധത്തിലാണ്, നിഷ്ക്കാമബുദ്ധിയോടുകൂടി എല്ലാത്തിനും നാഥനാണു ഞാൻ എന്നിങ്ങനെ കരുതി എന്നെ സദാ സമയവും വിചാരിച്ചുകൊണ്ടു സർവ്വഭൂതരാശികളിലും കാരുണ്യം നിറഞ്ഞ ഹൃദയത്തോടുകൂടിയവനായി പ്രതിഫലേച്ഛയില്ലാതെ യഥാശക്തി

പരോപകാരംചെയ്തു് എന്റെ നാമത്തെ ജപിക്കുന്നവൻ ഏവ നാണോ അവനാണു് എന്റെ ഉത്തമഭക്തൻ.

13. മത്ഭക്തപൂജകോയസ്തു മൽക്ഷേത്രാ-
തസ്യമാനസം
വിചിന്ത്യതേ ച ഭൂമീശ! സഃമ-
ചോത്തമ ഭക്തിയുക്.

14. യസ്തു സത്യവ്രതേ സക്തഃ-
ഗർവ്വഡംഭാദി വജ്ജിതഃ
മിഥ്യാലാപവിഹീനശ്ച സമേഃചാത്തമ-
ഭക്തിയുക്.

15. ഭോഗേഷു സക്തിഹീനോയോ മൽക്കഥാ-
ശ്രവണോത്സുകഃ
നീത്യാ സത്യേന വൃത്യര്ത്ഥം കർമ്മാണി-
ചകരോതിഭോ

ഇത്യാദി ലക്ഷണൈന്ര്യുക്തഃ-
സമേചോത്തമഭക്തിയുക്.

എന്റെ ഭക്തന്മാരെ പൂജിക്കുകയും തന്റെ മനസ്സു്—ഹൃദയം—എന്റെ ക്ഷേത്രമാണെന്നു സദാ വിചാരിക്കുകയും ചെയ്യുന്നവൻ എന്റെ ഉത്തമഭക്തനാകുന്നു. സത്യപരിപാലനത്തിൽ ദൃഢമായ താല്പൎയ്യമുള്ളവനും ഗർവം അഹങ്കാരം തുടങ്ങിയ ദുർഗ്ഗുണങ്ങൾ വജ്ജിച്ചവനും വൃഥാലാപം ചെയ്യാത്തവനും ഏവനാണോ അവൻ എന്റെ ഉത്തമഭക്തനാണു്. ഐഹികങ്ങളായ സുഖഭോഗങ്ങളിൽ ആസക്തിയില്ലാത്തവനായിരിക്കുക, എന്റെ കഥകൾ കേൾക്കുന്നതിൽ ഔൽസുക്യമുള്ളവനായിരിക്കുക, നീതി, സത്യം ഇവയോടുകൂടി നിത്യവൃത്തിക്കുവേണ്ടിയുള്ള കമ്മങ്ങൾ ചെയ്യുക, ഈ പ്രകാരമുള്ള ലക്ഷണങ്ങളോടുകൂടിയവൻ ആരോ അവൻ എന്റെ ഉത്തമഭക്തനാകുന്നു.

16. അഹം നാശയിത്തും തേഷാം ധന്യാനാം—
സംസൃതിം വിഭോ
സ്ഥിതഃ ഹൃദി ഗുരുർഭൂതഃ—
തേഷാം നൃപകലോത്തമ.

17. ഉപദേശം കരിഷ്യാമി സമ്യക്—
സത്യം മയേരിതം
താദൃശാ നിർഗ്ഗുണാ ഭൂതഃ ചിൽഘനാസ്തേ—
ഭവന്തിഭോ.

ഉത്തമഭക്തന്മാരെ ഏതൊരുപ്രകാരത്തിൽ ഭഗവാൻ അനുഗ്രഹിക്കു മെന്നു് രണ്ടു പദ്യങ്ങൾകൊണ്ടു് സൂചിപ്പിക്കുന്നു.—

ഉത്തമഭക്തന്മാരുടെ—(അതായതു് മുൻപു പ്രസ്താവിക്കപ്പെട്ട ഗുണങ്ങളോടുകൂടിയ)—സംസാരദുഃഖം നശിപ്പിക്കുന്നതിനുവേണ്ടി അവരുടെ ഹൃദയത്തിൽ സ്ഥിതിചെയ്തു് ഗുരുവാനായിബ്ഭവിച്ചു് വേണ്ടവണ്ണം ഉപദേശങ്ങൾ നൽകുന്നു. ഞാൻ ഈ പറഞ്ഞിട്ടുള്ളതു് സത്യമായിട്ടുള്ളതാകുന്നു. ഹേ രാജാവേ! അനന്തരം നിർഗ്ഗുണന്മാരായിത്തീർന്നു് അവർ ഞാനാകുന്ന ചിൽഘനാനന്ദമായിത്തീരുന്നു.

ഗുരുവായിത്തീർന്നു് ജ്ഞാനോപദേശം ചെയ്യുക നിമിത്തം യഥാർത്ഥമായ പരമാത്മജ്ഞാനം സിദ്ധിച്ചവരായിത്തീർന്നു് ഭഗവാനിൽതന്നെ ലയിക്കും എന്നു ഭാവം.

18. ഏഷണത്രയലാഭായ പശ്ചാദൈവന്നത്യ കാംക്ഷയാ
യസ്തുമാം ഭജതേ രാജൻ സമേ മദ്ധ്യമഭക്തിയുക്.

19. പ്രാരബ്ധകർമ്മനാശേ വാ മത്തോ-
വാപ്യാഃ ഫലം തുഭോ
തസ്യാദ്യ ജന്മനി നൃപ! സിദ്ധ്യേന്മുക്തോ
ഭവിഷ്യതി
നോചേജ്ജന്മാന്തരേ വാപിസാ ഭക്തിഃഖലുജന്മദാം.

മദ്ധ്യമഭക്തിയുടെ സ്ഥിതിയെപ്പററി പറയുന്നു;—

വിത്തപുത്രകളത്രലാഭത്തിലുള്ള ആഗ്രഹംമൂലവും, കൂടാതെ ഔന്നത്യകാംക്ഷമൂലവും എന്നെ ഭജിക്കുന്നവൻ മദ്ധ്യമഭക്തിമാനാകുന്നു. പ്രാരബ്ധകർമ്മനാശം വരികയാണെങ്കിൽ രാജാവേ, അവൻെറ ആദ്യജന്മത്തിൽതന്നെ—അതായതു് ഈ ജന്മത്തിൽതന്നെ—എന്നെ ഭജിച്ചതിൻെറ ഫലം നിശ്ചയമായും സിദ്ധിക്കുന്നു. അപ്രകാരം സാദ്ധ്യമായില്ലെങ്കിൽ അടുത്ത ജന്മത്തിൽ സിദ്ധിക്കുന്നതാണു്, ആ ഭക്തി—മദ്ധ്യമഭക്തി—വീണ്ടും ജന്മത്തെ ഉണ്ടാക്കിയേയ്ക്കാം.

ഉത്തമഭക്തി മാത്രമേ മുക്തിക്കു പുനരാവൃത്തിരഹിതമായ സ്ഥിതിക്കു് ഉതകുകയുള്ളൂ എന്നു താല്പര്യം.

**20.** പരപീഡാം സമുദ്ദിശ്യ മാമച്ച്യതി താമസഃ
തസ്യ തൽഫലമാപ്നോതി കശ്ചിൽ-
ഭേദോƒസ്തി തച്ഛൃണു.

അന്യക്കു് ഉപദ്രവമുണ്ടാകണമെന്നുദ്ദേശിച്ചു് തമോഗുണത്തോടു കൂടിയവർ എന്നെ ഭജിക്കുന്നു. അതിൻെറ ഫലം അവനു സിദ്ധിക്കുന്നതാണു്, ആയതിനു കുറെ ഒന്നു വ്യത്യസ്താവസ്ഥയുണ്ടു്. അതു് എന്താണെന്നു കേട്ടുകൊള്ളുക.

**21.** കസ്യനാശം സമുദ്ദിശ്യ മാമച്ച്യതി താമസഃ
സോതി സൽഗുണവാംശ്ചേത്സമൽ-
കോപശ്ച മഹീപതേ
ബാധതേ പ്രാതിലോമ്യേനതം-
ദ്രുഷ്കർത്താരമേവഹി.

തമോഗുണായുക്തനായവൻ, ആരു നശിക്കേണമെന്നുദ്ദേശിച്ചു് എന്നെ ഭജിക്കുന്നു, ആ വ്യക്തി സൽഗുണവാനാണെങ്കിൽ അയാൾക്കു് ദോഷം വരാതെ എൻെറ കോപം തിരിഞ്ഞടിച്ചു് കർമ്മം ചെയ്ത കർത്താവിൽതന്നെ ബാധിക്കുന്നതാകുന്നു.

22. സത്വാദ്യാ ത്രിവിധാ ഭക്തിഃ സംക്ഷേപാൽ-
കഥിതാ മയാ
ഇതഃ പരന്തു രാജർഷേ! ശ്രോതു-
മിച്ഛസി കിം വദ.

സാത്വികാദി മൂന്നുവിധത്തിലുള്ള ഭക്തി ചുരുക്കി ഞാൻ ഇവിടെ പറഞ്ഞു. രാജശ്രേഷ്ഠ! ഇനിയും അങ്ങു കേൾക്കുവാനാഗ്രഹിക്കുന്നതെന്തെന്നു് പറയുക.

ശ്രീഭൂതനാഥഗീത ഭക്തിവിഭാഗയോഗം എന്ന
ആറാം അദ്ധ്യായം സമാപ്തം.

---

ശ്രീ ഭൂതനാഥായ നമഃ

## സപ്തമോഽധ്യായഃ

### രാജോവാച.

1. ലീനേ ബ്രഹ്മണി ചിത്തേ തു വൃത്ത്യർത്ഥം-
കഥമീശ്വര!
കരോതി കർമ്മ വൈരാഗ്യം കേന സംഭവതി പ്രഭോ
മൽ സംശയ വിനാശാർത്ഥം വദവാരിജലോചന.

### രാജാവു പറഞ്ഞു

ഭഗവാനെ! മനസ്സാകട്ടെ ബ്രഹ്മത്തിൽ ലയിച്ചുപോയി എന്നാൽ ജീവിതവൃത്തി കഴിച്ചുകൂട്ടുന്നതിലേയ്ക്കു് എങ്ങനെയാണു കർമ്മംചെയ്യുന്നതു്? കൂടാതെ വിരക്തി വന്നുകൂടുന്നതു് എങ്ങനെയാണു് എന്റെ സംശയനിവാരണത്തിനായിട്ടു് ഇവയെക്കുറിച്ചു പറഞ്ഞുതരണം.

### ഭഗവാനുവാച.

2. ക്രീഡാസക്തോ നരഃകശ്ചിദാരുഹ്യാ–
ത്യുന്നതം ധ്വജം
തസ്മിൻ നിവേശ്യ ചിത്തം തുക്രീഡാം –
സമ്യക് കരോത്യഹോ.

3. തദ്വൽ ബ്രഹ്മണി ചിത്തേ തു ലീനേപി–
നൃപസത്തമ!
നാസ്തി ദുഷ്കരതാവൃത്തേഃ കർമ്മണഃ–
കല്യമാനസ.

### ഭഗവാൻ പറഞ്ഞു.

ഹേ രാജശ്രേഷ്ഠ! കളികൾ കാണിക്കുന്നതിൽ ഉൽസുകനായ ഒരുവൻ വളരെ പൊക്കമുള്ളതായ ഒരു കൊടിമരത്തിന്റെ മുകളിൽ കയറി കളിയിൽതന്നെ ശ്രദ്ധവച്ചു മനസ്സ് അതിൽ നിറുത്തുന്നു. വേണ്ടവണ്ണം കളിയും നടത്തികൊണ്ടിരിക്കുന്നു. അവന്റെ മനസ്സ് ഏകാഗ്രമായി നിൽക്കുന്നതുകൊണ്ടു കളിക്കു വിഘാതം വരുന്നില്ലല്ലോ. അതുപോലെ, ബ്രഹ്മത്തിൽ മനസ്സ് ലയിച്ചിരുന്നാലും കർമ്മങ്ങൾ ചെയ്യുന്നതിന് അതു വിഷമതയുണ്ടാക്കുന്നില്ല.

4. ജനകശ്രീശുകോ ഗാർഗ്ഗീഃ ഖട്വാം–
ഗസ്താപസോത്തമാഃ
ഏതേഽവസന്നപിഭുവി രാജൻ സാംസാരികാ ഇവ.
അഭവന്മോക്ഷപദവീം പ്രാപ്തഃ സത്യം മയേരിതം.

ജനകൻ, ശ്രീശുകൻ, ഗാർഗ്ഗി, ഖട്വാംഗൻ താപസശ്രേഷ്ഠർ, ഇവരെല്ലാം സംസാരികളെപ്പോലെതന്നെ ഭൂമിയിൽ നിവസിച്ചിരുന്നിട്ടും സംസാരബന്ധമററു മോക്ഷം പ്രാപിച്ചു. ഞാൻ ഈ പറഞ്ഞതു സത്യമാകുന്നു.

5. ദൃശ്യവസ്തുനി സർവ്വാണിഹ്യസ്ഥിരാണി മഹാമതേ
സുസ്ഥിരഃ പരമാനന്ദഃ കേവലം ധരണീപതേ.

അല്ലയോ രാജസത്തമ! ദൃശ്യവസ്തുക്കൾ—ഈ കാണപ്പെടുന്ന വസ്തുക്കൾ—എല്ലാംതന്നെ അസ്ഥിരങ്ങളാണ്. നിലനിൽക്കുന്നതല്ല. എന്നാൽ സ്ഥിരമായിട്ടുള്ളതു് പരമാനന്ദം—പരമാത്മസ്വരൂപമായ ബ്രഹ്മം—ഒന്നുമാത്രമാണ്.

6. അയഃ പാഷാണ കാഷ്ഠാശ്ചനശ്യന്തി ക്രമശോനൃപ!
അസ്ഥിത്വങ്മാംസരക്തൈശ്ചമലമൂത്രാന്വി-
തൈര്യുതം.

7. കളേബരം കഥം രാജൻ സുസ്ഥിരത്വേനതിഷ്ഠതി
മായാവികാരമത്യന്തമത്ഭുതം കിമതഃപരം.

ഇരുമ്പു് കല്ലു് വിറകുതടി ഇവ ക്രമേണ ഇല്ലാതായിത്തീരുന്നു. ആ സ്ഥിതിയ്ക്കു് അസ്ഥി തോലു് മാംസം രക്തം ഇവയോടും മലമൂത്രങ്ങളോടും കൂടിയ ശരീരം എങ്ങനെയാണ സ്ഥിരമായി നിൽക്കുന്നതു്. അത്യധികമായ മായാവികാരം തന്നെയാണ ശരീരം. അഹോ! ഇതിൽപ്പരം ഒരത്ഭുതം എന്താണ്!

8. ജാതമാത്രഃ ശിശുർദ്ധേനോഃ സ്തന്യംപാതും
ധരാപതേ!
ഉത്ഥായ ചൂചുകം തസ്യായഃ പരാമർഷ്ടിതൽക്ഷണം

9. തത്രാസ്തി ദുഗ്ദ്ധമിത്യേവം കോഽവദത്തം
ശിശുംപ്രതി
മായായാശ്ച വികാരം ച പുനഃകിം പ്രവദാമ്യഹം.

പെററുവീണ പശുക്കുട്ടി മുലകുടിയ്ക്കുന്നതിനായിട്ടു് ഉടനെതന്നെ എഴുന്നേററു തള്ളയുടെ അകിട്ടിൽ തപ്പുന്നു. ആയതിലേയ്ക്കു യാതൊരു ശക്തിയാണ് അതിനെ പറഞ്ഞയയ്ക്കുന്നതു്? ആ കിടാവിനോടു് അവിടെ പാലുണ്ടെന്നു് ആരാണ പറഞ്ഞുകൊടുത്തതു്? മായയുടെ വികാരമെന്നല്ലാതെ പിന്നെ അതിനെപ്പററി എന്താണ പറയുക!!

10. ഭർത്തൃശുശ്രൂഷയാ ഹീനാം സ്വഭാര്യാമപി
ഭൂപതേ!
ഭർത്താ ന സ്നിഹ്യതിദ്ധ്രുവം പരമാർത്ഥം വിചാരയ.
വിനാകാര്യം മഹാരാജ! നാന്യം സ്നിഹ്യതി
കോപ്യഹോ.

ഭർത്തൃശുശ്രൂഷ ചെയ്യാത്ത ഭാര്യയെ ഭർത്താവു നിശ്ചയമായും സ്നേഹിക്കുന്നില്ല. അല്ലയോ രാജാവേ, അങ്ങു് പരമാർത്ഥസ്ഥിതി വിചാരിച്ചുനോക്കൂ. ആരും ആരേയും കാര്യംകൂടാതെ സ്നേഹിക്കുന്നില്ല. കാര്യാർത്ഥമായിട്ടേ ആരും പരസ്പരം സ്നേഹിക്കുന്നുള്ളു എന്നുഭാവം.

11. സഞ്ചിന്ത്യ വസ്തു നിസ്സാരം ദുസ്സഹം ദുഃഖമപ്യഹോ
വൃഥാവഹസി ഭൂപാല! കിമർത്ഥം വദ സാമ്പ്രതം

രാജശ്രേഷ്ഠ! നിസ്സാരമായവസ്തുവിനെക്കുറിച്ചു വിചാരിച്ചു ദുസ്സഹമായ ദുഃഖത്തെ എന്തിനായിട്ടാണു് അങ്ങു വെറുതേ വഹിയ്ക്കുന്നതു്.—താങ്ങുന്നതു്—എന്നു പറയുക.

12. യോഷിൽക്കടാക്ഷ ജാലേഷ്വിൻ പതിതോയസ്തു
മാനവഃ
സുഖം തസ്യ ഭവേത് കാപി നകദാപി ധരാതലേ.

സ്ത്രീകളുടെ കടാക്ഷവലകളിൽ അകപ്പെടുന്ന മനുഷ്യൻ ആരായിരുന്നാലും അവനു് ഒരിയ്ക്കലും ഈ ലോകത്തിൽ സുഖം എന്നുള്ളതു് ഉണ്ടാകുകയില്ല.

13. പുമാൻ വൃണീയാൽ സന്തത്യൈ ചാർവ്വീമേകാം
മനസ്വിനീം
തദ്വിനാന്യാംഗനാ മോഹം ഉത്തമാനാമസാമ്പ്രതം

സന്തതിലാഭത്തിനായിട്ടു—നല്ല സ്വഭാവഗുണത്തോടുകൂടിയ ഒരുത്തിയെ വിവാഹം കഴിയ്ക്കാം. അതല്ലാതെ പരസ്ത്രീകളിൽ ആശ വയ്ക്കുകയെന്നതു് ഉത്തമന്മാർക്കു യുക്തമല്ല.

14. രംഗം വിശ്വമിദം വിദ്ധിനേപഥ്യശോ
ജഗൽപതിഃ
യാമിനീസ്യാദ്യവനികാദീപഃ സാക്ഷാദ്ദിനേശ്വരഃ
15. നടാഭവന്തി ജീവാശ്ച രാജർഷേ! ത്വം വിചാരയ
കമ്മവാദ്യംഭവത്യത്രവാസനാഗാന മച്യതേ.
ഏവന്തു നാടകക്രീഡാം കുവ്വന്തി മനജാ ഭവി.
16. ഏവമാദീനി കാര്യ്യാണി ചിന്തിതാനി യദിപ്രഭോ
വൈരാഗ്യം ഭവതിക്ഷിപ്രം മാനഷസ്യ സുദുർല്ലഭം

രാജാവേ! ഈ ലോകം—പ്രപഞ്ചം—രംഗമാണെന്നു് അങ്ങു് അറിഞ്ഞാലും. ഈശ്വരൻ നേപഥ്യനായകൻ, അതായതു—സ്റ്റേജുമാനേജർ, രാത്രി യവനികയാകുന്നു, അതായതു കർട്ടൻ, ദീപം ആദിത്യൻ, നടന്മാർ ജീവാത്മാക്കൾ, വാദ്യങ്ങൾ കമ്മങ്ങളാകുന്നു. വാസനയാണു് സംഗീതം. ഇപ്രകാരം മനുഷ്യർ ഭൂലോകത്തിൽ നാടകം കളിക്കുന്നു. ഇങ്ങനെ ഓരോ കാര്യ്യങ്ങളെപ്പററി ചിന്തിക്കുകയാണെങ്കിൽ, മനുഷ്യനു ലഭിക്കുവാൻ എളുപ്പമല്ലാത്ത വൈരാഗ്യം അതിവേഗത്തിൽ ഉണ്ടാകും.

ഈ പ്രപഞ്ചത്തിൻെറ സ്ഥിതി വിശേഷങ്ങളെപ്പററി മേൽപ്പറഞ്ഞവിധം ആലോചിക്കുന്നതായാൽ വിരക്തി എളുപ്പമാവും. യഃ കൃത്വാ വിശ്വരംഗം രജനി യവനികം പ്രോജ്ജ്വലദ്ബിംബഭാനബിംബം, ശശ്വദ്സത്തൃഷ്ണസമ്പ്രേക്ഷകമഖില ജഗൽഭ്രാന്തിനാട്യം വിതത്യഃ കമ്മവേലോച്ചണ്ഡമാർദ്ദംഗിക ലയവശഗാൻ വാസനാഗാനസക്താ — നസ്മിൻ കൃത്വാമുകുന്ദസ്വയമഭിരമതേ ക്രീഡയൻ സോസ്തുഭൂത്യൈ." എന്ന ശ്ലോകത്തിലെ താല്പര്യ്യം ഇവിടെ അനുസ്മരിക്കത്തക്കതാണു്. ഒരു നാടകരംഗമാക്കി ഈ വിശ്വത്തെ ഇവിടെ കല്പിച്ചിരിക്കുന്നു.

ശ്രീഭൂതനാഥ ഗീത കമ്മാകമ്മയോഗം എന്ന
ഏഴാം അദ്ധ്യായം സമാപ്തം

## ശ്രീ ഭൂതനാഥായ നമഃ

# അഷ്ടമോദ്ധ്യായഃ

### രാജോവാച.

1. വർണ്ണാശ്രമാണാം ധർമ്മം ച വദ ത്വം ജഗതാംപതേ.

### രാജാവു പറഞ്ഞു.

ജഗദീശ്വര! ഭഗവാനെ, അങ്ങു് വർണ്ണാശ്രമങ്ങളുടെ ധർമ്മം കൂടി ഉപദേശിച്ചുതരണം.

### സൂത ഉവാച.

2. തച്ഛ്രുത്വാ മന്ദഹാസോദ്യന്മുഖപത്മോ വദൽ പ്രഭുഃ

### സൂതൻ പറഞ്ഞു.

അതുകേട്ട മന്ദഹാസംകൊണ്ടു സുന്ദരമായ മുഖപത്മത്തോടു കൂടി ഭഗവാൻ പറഞ്ഞു.

### ഭഗവാനുവാച.

3. ഏകവർണ്ണമിദം പൂർവ്വം വിശ്വം വിദ്ധി മഹാമതേ
നാനാത്വാൽ കർമ്മണാം ഭൂയഃ ചാതുർവ്വർണ്യം പ്രതിഷ്ഠിതം.

### ഭഗവാൻ പറഞ്ഞു.

രാജാവേ, മുൻ കാലത്തു്—പണ്ടു ഒരു വർണ്ണം (ജാതി) മാത്രമായിരുന്നു ഈ ലോകത്തിലുണ്ടായിരുന്നതു്. കർമ്മങ്ങളുടെ വ്യത്യാസം മൂലം പിന്നീടു് ചാതുർവ്വർണ്യം സ്ഥിരമായിട്ടുതീൎന്നു.

"ചാതുർവ്വർണ്ണ്യം മയാസൃഷ്ടം ഗുണകർമ്മ വിഭാഗശഃ എന്നു ഗീതയിൽ പ്രസ്താവിച്ചിരിക്കുന്നതു് അനുസ്മർത്തവ്യമാണു്.

4. വിപ്രക്ഷത്രിയവൈശ്യാശ്ച ശൂദ്രാശ്ചേതി ചതുർവ്വിധാഃ

മുഖബാഹൂരുപാദാശ്ച മമ പാർത്ഥിവ സത്തമ.

ചാതുർവ്വർണ്ണ്യമിദം പ്രോക്തം കർമ്മണാ സമജായത.

രാജസത്തമ! ബ്രാഹ്മണൻ ക്ഷത്രിയൻ വൈശ്യൻ ശൂദ്രൻ ഈ നാലുവർണ്ണങ്ങൾ യഥാക്രമം എന്റെ മുഖം, കൈകൾ, തുടകൾ, പാദങ്ങൾ ഇവയാകുന്നു. ചാതുർവ്വർണ്യം എന്നു പറയപ്പെട്ട ഈ വിഭാഗം കർമ്മ വൈവിദ്ധ്യം കൊണ്ടുത്ഭവിച്ചതാകുന്നു.

5. വിപ്രസ്തു സാത്വികോ രാജൻ രജസ്സത്വയുതോനൃപഃ,

ഗുണത്രയ സമോവൈശ്യഃ ശൂദ്രോരാജസതാമസഃ

ലക്ഷണംത്രിഗുണസ്യാഥമയോക്തം പൂർവ്വമേവഹി.

ബ്രാഹ്മണൻ സത്വഗുണത്തോടുകൂടിയവനും ക്ഷത്രിയൻ രജോഗുണം, സത്വഗുണം ഇവയോടുകൂടിയവനും, വൈശ്യൻ സത്വരജസ്തമോഗുണങ്ങൾ സമമായിട്ടുള്ളവനും ശൂദ്രൻ രജോഗുണ തമോഗുണങ്ങളോടു കൂടിയവനും, ആകുന്നു. ഗുണത്രയലക്ഷണങ്ങൾ ഞാൻ മുൻപേ തന്നെ വിസ്തരിച്ചിട്ടുണ്ടല്ലോ.

6. ചത്വാരോഹ്യാശ്രമാഃ പ്രോക്താഃ തേഷാംഗാർഹസ്ഥ്യമുത്തമം

7, വാനപ്രസ്ഥോ ബ്രഹ്മചാരീ മസ്കരീന്ദ്രശ്ചസാദരം

മദ്ധ്യാഹ്നേനക്ഷുന്നിവൃത്ത്യർത്ഥം ഗൃഹസ്ഥം സംസ്തു വന്ത്യഹോ

8. ബഹവോ ജീവജാലാശ്ച ഗൃഹസ്ഥാദുപജീവനം

നിത്യം കുർവ്വന്ത്യഹോ രാജൻ! തസ്മാൽ ശ്രേഷ്ഠസ്സദാശ്രമഃ

ആശ്രമങ്ങൾ നാലാണ്. അതിൽവെച്ച് ശ്രേഷ്ഠമായിട്ടുള്ളത് ഗൃഹസ്ഥാശ്രമമാകുന്നു. വാനപ്രസ്ഥനം ബ്രഹ്മചാരിയും സന്യാസിയും ഭക്ഷണത്തിനായി മദ്ധ്യാഹ്നത്തിൽ ആദരവോടുകൂടി ഗൃഹസ്ഥാശ്രമിയെസ്തുതിക്കുന്നു. എന്നതമന്നെയുമല്ല രാജേവേ, ഗൃഹസ്ഥന്റെ സഹായംകൊണ്ടു വളരെ ജീവജാലങ്ങൾ നിത്യജീവിതം കഴിച്ചുകൂട്ടുന്നു. അതിനാൽ ഗൃഹസ്ഥാശ്രമം ശ്രേഷ്ഠംതന്നെയാകുന്നു.

9. ചേതോനിത്യം ഘടയിത്വം സാക്ഷാൽ ബ്രഹ്മണി നിർമ്മലേ
കിമർത്ഥ മേതൽ ജ്ഞാനംതത്വം വേത്തുമിച്ഛസിമാനസേ.

10 തത്വശാസ്ത്രേണ ബഹുനാ മനീഷാഭ്രമണംഫലം
അതോഹം തത്വം ബ്രവീമ്യദ്യതത്വാനാം—
സാരമീദൃശം.

സാക്ഷാൽ നിർമ്മല ബ്രഹ്മത്തിൽ അന്തരംഗം ചേർത്തുനിറുത്തുവാൻ ഈവക സംഗതികളെകുറിച്ച് ജ്ഞാനം സമ്പാദിക്കുന്നതിന്നവേണ്ടി വെറുതെ എന്തിനാണ് അങ്ങുമനസ്സിൽ ഇച്ഛിക്കുന്നത്. തത്വശാസ്ത്രങ്ങൾ വളരെ അധികം പഠിക്കുന്നതുകൊണ്ടു് ബുദ്ധിക്കു് ഭ്രമം വന്നുചേരുകയെന്നുള്ളതായിരിക്കും ഫലം. അതായതു് ഏതാണനുഷ്ഠിക്കേണ്ടതു് എന്നുള്ളതിൽ സംശയം തീരായ്ക എന്ന അവസ്ഥ. അതാണ് ഇവിടെ ഭ്രമം. അക്കാരണത്താലാണു് ഇപ്പോൾ ഞാൻ അങ്ങയോടു തത്വങ്ങളുടെ സാരം മാത്രം ഇപ്രകാരം പറയുന്നതു്.

11. സൽക്കർമ്മഹീനേ ചിത്തേസ്മിൻ നിർമ്മമതത്വം നചേച്ഛസി
തസ്മാദ്ദേശയിത്വം സാക്ഷാൽ പരബ്രഹ്മണി നിർമ്മലേ

12. മാനസം മാനവാധീശനശക്താ ഭവസി ധ്രുവം
അസസ്യക്ഷേത്ര സദൃശം തവചിത്തം ഭവിഷ്യതി.

സൽക്കർമ്മ ഹീനമായ ചിത്തത്തിൽ നിന്ന മമതയെമാററിനിറുത്തുവാൻ ആഗ്രഹിക്കുന്നില്ലാ എങ്കിൽ അതൊന്നുകൊണ്ടുതന്നെ സാക്ഷാത്തായ നിർമ്മലബ്രഹ്മത്തിൽ മനസ്സുറപ്പിച്ചു കൊള്ളുവാൻ തീർച്ചയായും ശക്തനായിതീരുകയില്ല. അപ്രകാരമുള്ള ചിത്തം സസ്യങ്ങളില്ലാത്ത മരുഭൂമിക്കു തുല്യം നിഷ്ഫലമായി ഭവിക്കുന്നു

13. ക്ഷേത്രം ച സസ്യരഹിതം ബഹുകണ്ടകൈശ്ച
ശഷ്പൈഃപ്രദുഷ്യതി ച കാനനവല്ലികാഭിഃ
നിഷ്ക്കർമ്മിണശ്ചഹൃദയം ബത! മൂഢകാര്യൈ -
ത്തദപച്ച ദുഷ്യതി നിബോധ ച സത്യമേതൽ.

സസ്യങ്ങളൊന്നുമില്ലാതിരിക്കുന്ന ഭൂമി മുള്ളുകൾ പുല്ലുകൾ കാട്ടുവള്ളികൾ ഇവയാൽ ദുഷിക്കപ്പെട്ടുപോകുന്നു. അതുപോലെതന്നെ സൽക്കർമ്മ ഹീനനായ മനുഷ്യന്റെ ഹൃദയം അജ്ഞാനം ഹേതുവായി രാഗാദി ദോഷങ്ങൾ മൂലം മൗഢ്യകാര്യങ്ങളിൽ ചെന്നുവശായി ബ്രഹ്മജ്ഞാനത്തിന്നു ശക്തമല്ലാതെ ദുഷിച്ചുപോകുമെന്നു് അവിടുന്നു ഗ്രഹിക്കുക. ഇപ്പറഞ്ഞതു് സത്യംതന്നെ.

14. സർവജ്ഞോഹം സർവ്വഗോഹം
സർവ്വസാക്ഷ്യഹ മേവ ഭോ
സർവ്വധർമ്മാൻ പരിത്യജ്യ
സദാമാം മനസാ ഭജ.

പ്രഭോ! ഞാൻ സർവ്വജ്ഞനും സർവ്വചരാചരങ്ങളിലും നിറഞ്ഞിരിക്കുന്നവനും സർവസാക്ഷിയും ആണു്. മററു പ്രകാരത്തിൽ ഉള്ള സർവ്വധർമ്മങ്ങളേയും ഉപേക്ഷിച്ചു് മനസ്സിരിത്തി എന്നെത്തന്നെ സർവ്വസമയവും ഭജിച്ചുകൊള്ളുക.

സർവ്വജ്ഞോഽഹം—എല്ലാം അറിയുന്നവൻ, എന്നതിൽനിന്നും രാജാവിന്റെ അന്തരംഗസ്ഥിതി ഭഗവാൻ പ്രത്യേകം ഗ്രഹിച്ചിരിക്കുന്നു, എന്നു താല്പര്യം. വൈരാഗ്യാദി ഭാവങ്ങളാൽ ബ്രഹ്മചിന്തയിൽ രാജാവിന്റെ മനസ്സ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതായും ഗ്രഹിച്ചിരിക്കുന്നു. എല്ലാത്തിനും സാക്ഷിതന്നെയെന്നെടുത്തുപറഞ്ഞിരിയ്ക്കുകയാകയാൽ ഇവ എല്ലാം ഭഗവാൻ കാണുകതന്നെചെയ്യുന്നുഎന്നു് താല്പര്യംഗ്രഹിയ്ക്കണം. "സർവ്വധർമ്മാൻ പരിത്യജ്യമാമേകം ശരണം വ്രജ" എന്നുള്ളഗീതവാക്യത്തിന്റെ താല്പര്യവും ഇവിടെ അനുസ്മരിക്കേണ്ടതാണു്. സർവ്വധർമ്മങ്ങളും ഉപേക്ഷിക്കുന്നതുഹേതുവായി ഒന്നിലുംമമത്വമില്ലാതായിത്തീരുന്നു. അതുമൂലം നിർമ്മമത്വം സിദ്ധിക്കുന്നു. സംസാരബന്ധരഹിതനായി ഭഗവൽഭജനം നടത്തി പുനരാവൃത്തിരഹിതമായമോക്ഷപദം പ്രാപിയ്ക്കുവാൻ തയാറാകുക എന്നു താല്പര്യം. "സദാമാംമനസാഭജ" ഈ വാക്യവും അർത്ഥഗർഭിതമാണു്. സദായെപ്പോഴും അതായതു അന്ത്യകാലത്തുകൂടിസ്മരിച്ചുകൊള്ളണം." യംയം വാപിസ്മരൻ ഭാവം ത്യജത്യന്തേകളേബരം, തം തമേ വൈതികൗന്തേയ സദാതത്ഭാവ ഭാവിതഃ" എന്നു ഭഗവദ് ഗീതയിൽ പറഞ്ഞിരിക്കുന്നു അപ്പോൾ സ്മരണാനുസരണം ഉള്ള ഭഗവൽ സ്വരൂപം അന്ത്യ കാലത്തും പ്രത്യക്ഷീഭവിക്കുമല്ലോ. ഭഗവൽ ദർശനം ലഭിച്ചാൽ പിന്നെ സംസാര ദുഃഖമുണ്ടാവില്ലല്ലോ.

15. അഹം ത്വാം സർവ്വ ദുഃഖേഭ്യോ
മോചയിത്വാതി വേഗതഃ
കൈവല്യപദവീം തുഭ്യം
ദാസ്യാമി നൃപ സാമ്പ്രതം.

ഹേ രാജാവേ! ഞാൻ സർവവിധത്തിലുമുള്ള സംസാരദുഃഖങ്ങളിൽ നിന്നും അങ്ങയെ പെട്ടെന്നു മോചിപ്പിച്ചു് അവിടത്തേക്കു് ഇപ്പോൾതന്നെ മോക്ഷത്തെ പ്രദാനം ചെയ്യുന്നുണ്ടു്.

എല്ലാത്തരത്തിലുമുള്ള ലൗകിക വ്യാപാരങ്ങളേയുമുപേക്ഷിച്ച് ഭഗവാനെ ഭജിച്ചാലുള്ള ഫലം എന്തെന്നു വ്യക്തമാക്കുന്നു.—

ആദ്ധ്യാത്മികം ആധിദൈവികം ആധിഭൗതികം എന്നിങ്ങനെയുള്ള പ്രാപഞ്ചിക ദുഃഖങ്ങളെല്ലാംതന്നെ വേരോടെയറുത്തു സംസാരബാധയില്ലാതെയാക്കുന്നു. ഈ ജന്മത്തിൽതന്നെ സംസാരമോചനം നൽകി—മോക്ഷം നൽകി– അനുഗ്രഹിക്കുന്നതാണ് എന്നു ഭാവം.

ശ്രീ ഭൂതനാഥ ഗീത വർണ്ണവിഭാഗയോഗം എന്ന
എട്ടാം അദ്ധ്യായം സമാപ്തം.

നമഃ പരായ ഗോപ്ത്രേഽസ്തു
താരക ബ്രഹ്മ രൂപിണേ
ആര്യതാതായ ദേവായ
ഭൂതനാഥായതേ നമഃ

## ശ്രീ ഭൂതനാഥഗീത വ്യാഖ്യാനം

## സമാപ്തം

---

**ശരണം അയ്യപ്പ!!**

---

Printed at the Kamalalaya Printing Works
Trivandrum.

# ഗ്രന്ഥകർത്താവിൻെറ കൃതികൾ

—:*:൦:*:—

1. ശ്രീഭൂതനാഥസർവ്വസ്വം(ശ്രീരാമവിലാസം. കൊല്ലം)
2. ഭൂതനാഥാഭ്യുദയം കാവ്യം
3. ഭൂതേശകൽപ്പകമഞ്ജരി
4. കൗമുദീ ലഹരി
5. അലങ്കാരമഞ്ജരി
6. സീമന്തിനീ ചരിതം
7. അഷ്ടപ്രാസമഞ്ജരി
8. വസന്തോത്സവം
9. ലീലാ ലഹരി
10. അലങ്കാരമഞ്ജരി
11. സ്തോത്രപുഷ്പാഞ്ജലി
12. വേദഗിരിമാഹാത്മ്യം
13. വ്യാസാദ്രികീർത്തനം
14. ഹേമ
15. കപോതസന്ദേശം
16. ഭൂതനാഥഗീത. (വ്യാഖ്യാനം.)